# 6th Death Anniversary
# 27-12-2020



*"I Will Ask Water only for three more days,*
*Then I will be going back*

# Mrs. Annamma Alexander

Inserted By:

Mathew Alexander Cor-Episcopa, Kuttikandathil

Rev. Fr. Alex K. Mathew-Mini Mathew

Merina Daniel - Regi Daniel

Kevin, Serina, Reeba, Ryan, Ruby

**Washington DC., USA**



# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2020 ഡിസംബർ . ലക്കം 12 . പുസ്തകം 64. വില ₹ 20



മശിഹായുടെ വരവ് മഹത്വമുള്ളവനായ ഏശായാ ഇങ്ങനെ പ്രവചിച്ചു:
"ഇരുളിൽ നടന്ന ജനം വലിയൊരു വെളിച്ചം കണ്ടു: അന്ധതമസ്സുള്ള ദേശത്ത് പാർത്തവരുടെ മേൽ പ്രകാശം ഉദിച്ചു"
മഹാപുരോഹിതനായ സഖറിയ കീർത്തനം ചൊല്ലി. "ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്ക് പ്രകാശമേകാനും സമാധാനമാർഗ്ഗത്തിലേക്ക് നമ്മുടെ പാദങ്ങളെ നയിക്കുന്നതിനും വേണ്ടി നമ്മുടെ ദൈവത്തിന്റെ കാരുണ്യാതിരേകത്താൽ ഉയരത്തിൽ നിന്നുള്ള ഉദയരശ്മി നമ്മെ സന്ദർശിച്ചിരിക്കുന്നു."
ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്ക് വന്നുകൊണ്ടിരുന്നു എന്നാണ് യോഹന്നാൻ കുറിച്ചത്. പ്രവാചകൻ മലാഖിയുടെ വാക്കുകളിലെ നീതിസൂര്യന്റെ ഉദയമാണ് വർണ്ണിക്കപ്പെടുന്നതത്രയും ! കട്ടപിടിച്ച ഇരുട്ടിനെ നീക്കം ചെയ്തുകൊണ്ടാണ് ഈ മഹോദയം സംഭവിക്കുക.

മനുഷ്യചരിത്രത്തെ ഇരുൾ മൂടിയ കാലങ്ങൾ ഏറെയാണ്.
നിസായിലെ വി. ഗ്രിഗറിയുടെ ഒരു കുറിപ്പുണ്ട്. വളരെ കൗതുകമുള്ള ചോദ്യങ്ങളാണ് അദ്ദേഹം ഉന്നയിക്കുക. സത്യത്തിൽ വചനം ജഡമായി തീർന്ന് മനുഷ്യരുടെ ഇടയിൽ പാർക്കാൻ ഇത്രമേൽ താമസിച്ചതെന്താണ്? ശരിക്കും മനുഷ്യാവതാരത്തിന് തക്കതായ എത്രയോ അവസരങ്ങൾ ചരിത്രത്തിലുണ്ടായിരുന്നു.
ഭൂമിയിലെ സകലജഡവും തങ്ങളുടെ വഴി വഷളാക്കിയ നോഹയുടെ കാലത്ത് എന്തുകൊണ്ടാണ് ദൈവം മനുഷ്യനാകാതിരുന്നത്?
മനുഷ്യൻ തിന്നുകയും കുടിക്കുകയും വാങ്ങുകയും വില്ക്കുകയും നടുകയും പണിയുകയും അപമാനരാഗങ്ങളിൽ മുഴുകുകയും ചെയ്തിരുന്ന ലോത്തിന്റെ കാലത്തെ ഭോഗപാരമ്യത്തിൽ എന്തേ ദൈവം മനുഷ്യനായി വരാതിരുന്നത്?
മിസ്രയീമിലെ ദുരിതപർവ്വങ്ങളിൽ മനമുരുകി നിലവിളിച്ച ദൈവജനത്തിനിടയിലേക്ക് എന്തേ ദൈവം മനുഷ്യനായി പിറന്നില്ല?
അസ്സീറിയൻ, ബാബിലോണിയൻ പ്രവാസകാലങ്ങളിൽ അവനെന്തുകൊണ്ട് മനുഷ്യാവതാരം പൂണ്ടില്ല?
നീതിമാന്മാരേയും പ്രവാചകന്മാരേയും ജനം കൊല്ലുകയും പിന്നെ അവരുടെ കല്ലറകളെ പൂജിക്കുകയും ചെയ്തപ്പോൾ എന്തേ വന്നില്ല?
ഒടുക്കം തിന്മയുടെ അന്ധതയും അന്ധകാരവും ദേവാലയത്തിനും വിശുദ്ധസ്ഥലത്തിനും മധ്യേ നീതിമാനായ പുരോഹിതന്റെ രക്തം വീഴ്ത്തുക വരെ ചെയ്യുന്നു.
അനീതിയുടെ മൂർദ്ധന്യതയിലാണ് നീതിസൂര്യൻ അതിശോഭയോടെ ഉദയം ചെയ്യുക.

അധാർമ്മികതയുടെ ഇരുൾ മൂടുന്ന നേരം വെളിച്ചത്തിന്റെ ഉദയകാലത്തെ നാം ശ്രദ്ധാപൂർവ്വം അനുസ്മരിക്കണം. പെരുകുന്ന ചീത്തത്തരങ്ങൾക്കും നിരാശയുടെ വർത്തമാനങ്ങൾക്കുമിട യിൽ ഈ മംഗള വാർത്തക്കാലം നമ്മെ നല്ല അറിയിപ്പുകൾ പങ്കുവെയ്ക്കാൻ പഠിപ്പിക്കണം. നമ്മുടെ മനുഷ്യാവതാര ലക്ഷ്യത്തിലും സുവിശേഷം ചമയ്ക്കൽ ഉൾപ്പെടുന്നുണ്ട്. സുവാർത്ത ചൊല്ലാനും സമാധാനപ്പിറവി സാധ്യമാക്കാനുമൊരു കരുത്ത് നാം കാട്ടണം.

സഖേർ

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

പ്രസിഡന്റ്
ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത
ചീഫ് എഡിറ്റർ
ഫാ. സഖറിയ നൈനാൻ ചിറത്തലാട്ട്
മാനേജിങ് എഡിറ്റർ
ഫാ. ഷാലു ലൂക്കോസ് തിരുമംഗലം
സബ് എഡിറ്റർ
ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ.റ്റി.ജെ. ജോഷ്വാ
ഫാ. എബ്രഹാം തോമസ് കടക്കാമണ്ണിൽ
അഡ്വ.ബിജു ഉമ്മൻ
പ്രൊഫ. തോമസ് കുരുവിള
ജിജി ജോൺസൺ

മൊബൈൽ: 9744648617, 9947804477, ഇ-മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,









കല
അമേക, കൊച്ചി

സർക്കുലേഷൻ മാനേജർ
കെ.എ. ജോൺ
9744648617
അക്കൗണ്ടന്റ്
ബിജു വർക്കി
9947804477
ഗ്രാഫിക് ഡിസൈൻ
ജിന്റോ കറിച്ചി
9947124980

Bank
S.B.I Devalokam, Account Name & Number- Malankara Sabha (57017053203)
IFSC Code - SBI N 0070820





Read online:
www.malankarasabhaonline.com




# മഹാപുരോഹിത സന്ദേശം

ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേലായ മശിഹാ തമ്പുരാൻ ലോകത്തിന്റെ പാപം പരിഹരിക്കുവാൻ രക്ഷയുടെ ശോഭിതസുവിശേഷവുമായി സ്വർഗ്ഗം വിട്ടിറങ്ങിവന്നതിന്റെ ധന്യമായ ഓർമ്മകളുമായി ഒരു ക്രിസ്തുമസ് കൂടി സമാഗതമാവുകയാണ്. മനുഷ്യാവതാരം മൂലം മാനവജാതിയെ വീണ്ടെടുത്ത ദൈവപുത്രൻ ഇന്നും നമ്മുടെ എല്ലാ പ്രതിസന്ധികളിലും നമ്മോടൊപ്പം ഇമ്മാനുവേലായി മാറാതെ കൂടെയുണ്ടായിരുന്നിട്ടും നമ്മിൽ എത്രപേർ അവനോടൊപ്പം ഈ ലോകത്തിൽ ആയിരിക്കുന്നു എന്ന ഗൗരവതരമായ ഒരു ആത്മ പരിശോധന യൽദോ പെരുന്നാൾ നമ്മോട് ആവശ്യപ്പെടുന്നുണ്ട്.

രക്ഷകനുവേണ്ടി കാത്തിരുന്ന ഒരു ജനതയുടെ മുമ്പിൽ അവൻ ജനിച്ചു ജീവിച്ച് മരിച്ച് ഉയിർത്ത് സ്വർഗ്ഗാരോഹണം ചെയ്തിട്ടും അവനെ മനസ്സിലാക്കുവാനോ അവന്റെ ശബ്ദം കേൾക്കുവാനോ ഭൂരിപക്ഷം ജനങ്ങൾക്കും ആ കാലയളവിൽ സാധിച്ചില്ല എന്ന വേദപുസ്തക ഭാഷ്യം നമ്മുടെ വിശ്വാസ ജീവിതത്തിന് നേരെ ആധുനിക കാലത്തും ഉയരുന്ന ഒരു വലിയ വെല്ലുവിളിയാണ്. നിത്യമണവാളനായി കാത്തിരിക്കുന്ന ശോഭിതമണവാട്ടിയായ പരിശുദ്ധ സഭയിലെ അംഗങ്ങൾ എന്ന നിലയിൽ നാം ഓരോരുത്തരും നമുക്കുവേണ്ടി ജനിച്ച് മരിച്ച് ഇന്നും ജീവിക്കുന്ന ദൈവപുത്രനെ ആത്മാവിൽ അറിയുവാനും ആരാധിക്കുവാനും അനുഗമിക്കുവാനും വിളി ലഭിച്ചവരാണ്. ദരിദ്രരോട് സുവിശേഷം അറിയിക്കുവാനും, വിശക്കുന്നവന്റെ മുമ്പിൽ അപ്പമായിമാറുവാനും, പിറന്നുവീഴുവാനും ജീവിക്കുവാനും ഇടമില്ലാത്തവന്റെ മുഖത്ത് ദൈവപുത്രനെ ദർശിക്കുവാനും കഴിയുമ്പോൾ മാത്രമാണ് സഭ യഥാർത്ഥത്തിൽ അതിന്റെ സാക്ഷ്യപാതകളോട് നീതിപുലർത്തുന്നതെന്ന തിരിച്ചറിവ് ഈ ക്രിസ്തുമസിൽ നമുക്ക് ഉണ്ടാകണം.

മനുഷ്യന്റെ നിസഹായതയിലും പരിമിതികളിലും സ്വർഗ്ഗം ഭൂമിയിൽ ഇടപെട്ട അതുല്യ നിമിഷമായിരുന്നു ദൈവപുത്രന്റെ പിറവിയുടെ നിമിഷം. മഹാമാരിയുടെ ഈ പ്രതിസന്ധി കാലഘട്ടത്തിലെ നമ്മുടെ ബലഹീനതകളുടെയും ആകുലതകളുടെയും നോവിന്റെ കാലത്ത് യേശു എന്ന രക്ഷകൻ സന്മനസ്സുള്ളവർക്ക് സമാധാനം ആശംസിച്ചുകൊണ്ട് ഭയപ്പെടേണ്ട എന്ന ആർദ്രതയുടെ ആഹ്വാനവുമായി പുൽക്കൂട്ടിൽ ജാതനായിരിക്കുന്നു എന്ന മഹാ സന്തോഷത്തിന്റെ സദ്വാർത്ത നമ്മുടെ ഹൃദയങ്ങളെ തണുപ്പിക്കുവാൻ പര്യാപ്തമാണ്. മേന്മകൾ ഒന്നും അവകാശപ്പെടുവാൻ ഇല്ലാതിരുന്ന ഇടയരുടെ ഹൃദയവിശുദ്ധിയോടും, അറിവിന്റെ ഗർവ്വില്ലാത്ത ശാസ്ത്രിമാരുടെ ഉന്നതവിചാര ബോധത്തോടും, സ്വർഗ്ഗം കാട്ടിത്തരുന്ന വിശുദ്ധ ദർശനങ്ങളുടെ ശ്രേഷ്ഠ വഴിത്താരകളിലൂടെ ദൈവപുത്രനെ ദർശിക്കുവാൻ ഈ യൽദോ നോമ്പിൽ നമുക്ക് നമ്മെത്തന്നെ സമർപ്പിക്കാം. നമ്മിൽ കുടികൊള്ളുന്ന ദൈവം, നാം കടന്നുവന്ന വഴികളുടെ മലിനതകളിൽ നഷ്ടമായിപ്പോകുവാൻ ഇടയായിട്ടുണ്ടെങ്കിൽ അവന് നമ്മുടെ ഹൃദയങ്ങളിൽ ഒരു പുൽക്കൂട് ഒരുക്കുവാൻ തക്കവണ്ണം നമ്മുടെ ആത്മീയതയെ പരിപോഷിപ്പിക്കുന്ന വിശുദ്ധിയുടെ വഴികളിലൂടെയുള്ള ഒരു മടങ്ങിപ്പോക്ക് ഈ പുതുവർഷത്തിൽ ഉണ്ടാകുന്നതിന് ഈ വർഷത്തെ യൽദോ പെരുന്നാൾ ആചരണം മുഖാന്തിരമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഏല്ലാവർക്കും അനുഗ്രഹങ്ങൾ നിറഞ്ഞ ക്രിസ്തുമസും നന്മകൾ നിറഞ്ഞ പുതുവത്സരവും ആശംസിക്കുന്നു.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**



# മലങ്കരസഭയിലെ തർക്കപരിഹാര ചർച്ചകൾ ഒരു വിചിന്തനം

– ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ്

മലങ്കര സഭയിലെ തർക്കങ്ങൾ സമാധാനപരമായി പരിഹരിച്ച് ഐക്യത്തോടെ പോകുന്നതിനുവേണ്ടി ബഹു. സുപ്രീം കോടതി 2017 ജൂലൈ 3-നും തുടർന്നും നൽകിയിരിക്കുന്ന വിധികൾ നടപ്പിലാക്കുന്നത് സംബന്ധിച്ച് ബഹു. കേരള മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ സഭയുടെ പ്രതിനിധികൾ ചർച്ചകൾ നടത്തിവരികയായിരുന്നു. 2020 സെപ്തംബർ 21-ാം തീയതി തിങ്കളാഴ്ച്ച ബഹു. കേരള മുഖ്യമന്ത്രിയോട് ഓർത്തഡോക്സ് സഭാ പ്രതിനിധികളും പാത്രീയർക്കീസ് വിഭാഗം പ്രതിനിധികളും വെവ്വേറെയും ഒക്ടോബർ മാസം 5-ാം തീയതി തിങ്കളാഴ്ച്ചയും നവംബർ മാസം 4-ാം തീയതി ബുധനാഴ്ച്ചയും ഒരുമിച്ചുമാണ് ചർച്ചകൾ നടത്തിയത്. അവസാനയോഗത്തിൽ തന്റെ സാന്നിധ്യത്തിൽ ഉടനെതന്നെ അടുത്തയൊരു ചർച്ചയ്ക്ക് സാംഗത്യമില്ലെന്നും ഇരുകൂട്ടരും പരസ്പരം തുടർ ചർച്ചകൾ നടത്തുന്നതാണ് ഉചിതമെന്നും അതിനുവേണ്ടി ഓരോ ഭാഗത്ത് നിന്ന് ഓരോ കോ-ഓർഡിനേറ്ററെ തെരഞ്ഞെടുക്കണമെന്നും ബഹു. മുഖ്യമന്ത്രി നിർദ്ദേശിച്ചു. എന്നാൽ ചർച്ചാകാലയളവിൽതന്നെ പാത്രീയർക്കീസ് വിഭാഗം വിഘടന വാദം പ്രോത്സാഹിപ്പിക്കുന്ന നിലയിലുള്ള പ്രവർത്തനങ്ങൾ തുടരുകയും നവംബർ മാസം 12-ാം തീയതി ബഹു. കേരള സർക്കാരിനുവേണ്ടി ആഭ്യന്തര സെക്രട്ടറി ബഹു. കേരള ഹൈകോടതി മുമ്പാകെ അസത്യപരാമർശങ്ങൾ ഉൾക്കൊള്ളിച്ച സത്യവാങ്മൂലം സമർപ്പിക്കുകയും ചെയ്തതുമൂലം ചർച്ച എന്ന വാക്കുകൊണ്ട് ബഹു. കോടതി നടപടികളും വിധിനടത്തിപ്പുകളും അനന്തമായി നിട്ടികൊണ്ടുപോകുക എന്നതു മാത്രമാണ് തല്പരകക്ഷികൾ ഉദ്ദേശിക്കുന്നത് എന്ന് മനസ്സിലാക്കുകയാൽ ഓർത്തഡോക്സ് സഭ ചർച്ചയിൽനിന്ന് പിൻമാറുന്നതായി പ്രഖ്യാപിക്കേണ്ടി വന്നു.

ദീർഘകാലയളവിലെ ചർച്ചകളിലെ പരാജയംമൂലം ഉണ്ടായ കോടതി വ്യവഹാരങ്ങൾക്ക് ശേഷമാണ് സഭയിലെ എല്ലാ ഭിന്നതയും അവസാനിപ്പിക്കുന്നതിനുവേണ്ടി വ്യക്തമായ നിർദ്ദേശങ്ങളോടുകൂടിയ ഒരു വിധി ബഹു. സുപ്രീം കോടതിയിൽ നിന്ന് 2017 ജൂലൈ 3-ന് ഉണ്ടായത്. സഭാംഗങ്ങളായ എല്ലാവർക്കും ബാധകമായ ഒരു വിധിത്തീർപ്പായിട്ടാണ് അതിനെ ഏവരും മനസ്സിലാക്കിയത്. എന്നാൽ വിധിയെ അംഗീകരിക്കാതെയും വിധി നടത്തിപ്പിന് തടസ്സമുണ്ടാക്കുകയും അതിന്മേലുള്ള അപ്പീൽ, റിവ്യു പെറ്റീഷൻ, ക്യുറേറ്റീവ് പെറ്റീഷൻ, ക്ലാരിഫിക്കേഷൻ പെറ്റീഷൻ തുടങ്ങി വിവിധ മാർഗ്ഗങ്ങളിലൂടെ പാത്രീയർക്കീസ് വിഭാഗം ബഹു. സുപ്രീം കോടതിയെ സമീപിച്ചുവെങ്കിലും ബഹു. കോടതി 2017 ജൂലൈ 3-ന് പുറപ്പെടുവിച്ച വിധിന്യായത്തിൽ ഉറച്ചുനിൽക്കുകയാണ് ചെയ്തത്. 2017 ജൂലൈ 3-ന് ശേഷം 2020 ഒക്ടോബർ 28 വരെ ബഹു. സുപ്രീം കോടതിയിലെ വിവിധ ബെഞ്ചുകളിൽനിന്നുണ്ടായിട്ടുള്ള എല്ലാ വിധിന്യായങ്ങളും ഈ സത്യത്തെ വെളിപ്പെടുത്തുന്നു.

**2017 ജൂലൈ 3-ന് ശേഷം സഭ ചെയ്ത കാര്യങ്ങൾ**

1) സുപ്രീം കോടതി വിധിയനുസരിച്ച് എല്ലാ വിശ്വാസികളും ഒരുമിച്ച് നിന്ന് ദൈവാരാധന നടത്തി സഭയെ ശാശ്വത സമാധാനത്തിലും ഐക്യത്തിലുമെത്തിക്കണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് 11/7/2017-ൽ 185/2017-ാം നമ്പർ കല്പന പുറപ്പെടുവിച്ചു.

2) പ. കാതോലിക്കാ ബാവാ തിരുമേനിയുടെ സമാധാന കല്പനയുടെ അടിസ്ഥാനത്തിൽ 2018 ഫെബ്രുവരിയിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സഭാസമാധാനം സംബന്ധിച്ചുള്ള വ്യക്തമായ നിലപാടുകൾ പത്രമാധ്യമങ്ങളിലൂടെ പ്രസിദ്ധപ്പെടുത്തി.

3) കേരളത്തിലെ പൊതുസമൂഹത്തിന്റെ അറിവിലേയ്ക്ക് സഭയുടെ നിലപാടുകൾ വ്യക്തമാക്കികൊണ്ട് സഭയുടെ പി. ആർ. വിഭാഗം വിവിധ സമയങ്ങളിൽ പ്രസ്താവനകൾ പുറപ്പെടുവിച്ചു.

4) പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രസ്താവനയുടെ അടിസ്ഥാനത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയും സഭാ ഐക്യ പ്രസ്താവന പുറപ്പെടുവിച്ചു.

5) പ. അന്തോഖ്യ പാത്രീയർക്കീസ് ബാവാ തിരുമേനിയോട് നേരിട്ട് ചർച്ച നടത്തി കോടതിവിധിയുടെ നടത്തിപ്പ് സഭയിൽ പൂർണ്ണമാക്കി ശാശ്വത സമാധാനം കൈവരുത്തുകയെന്ന ഉദ്ദേശത്തോടുകുടി അദ്ദേഹത്തിന്റെ ഓഫീസുമായി കത്തിടപാടുകൾ നടത്തി.

6) മലങ്കരസഭയിലെ രണ്ട് പിതാക്കന്മാർ അനൗദ്യോഗികമായിട്ടാണെങ്കിലും ലബനോനിൽപോയി പ. പാത്രീയർക്കീസ് ബാവായെ നേരിട്ട് കണ്ട് സംസാരിച്ചു.

7) സുപ്രീം കോടതി വിധിക്കുശേഷം ബഹു. കേരള സർക്കാർ ഒരു മന്ത്രിസഭാ ഉപസമിതിയെ നിയമിച്ച് ചർച്ചയ്ക്ക് ക്ഷണിച്ചപ്പോൾ നിയമപരവും സാങ്കേതികവുമായ കാരണങ്ങളാൽ അതിൽ സംബന്ധിച്ചില്ലെങ്കിലും സഭയുടെ പ്രതിനിധികൾ ഉപസമിതിയുടെ മുമ്പാകെ രേഖാപരമായി സഭയുടെ നിലപാടുകൾ അറിയിച്ചു.

ടി നടപടികളൊന്നും ഫലപ്രദമാകാതെ വന്നപ്പോൾ ദേവാലയങ്ങളിൽ ബഹു. നീതിന്യായ കോടതികളുടെ സഹായത്തോടെ നിയമം നടപ്പിലാക്കുവാൻ സഭ ശ്രമിച്ചുകൊണ്ടിരിക്കുന്നു.

**സമകാലിക പ്രതിസന്ധികൾ**

1) കോടതി വിരുദ്ധ/അക്രമ പ്രവർത്തനങ്ങൾ :- നീതിന്യായകോടതികളിൽ കേസ്സുകൾ കൊടുത്ത് ദീർഘകാലത്തെ വാദപ്രതിവാദങ്ങൾക്കുശേഷം ഉണ്ടാകുന്ന കോടതിവിധികൾ പ്രതികൂലമെങ്കിൽ വ്യാജപ്രസ്താവനകൾ ഇറക്കിയും നാടകീയരംഗങ്ങൾ സൃഷ്ടിച്ചും അക്രമണങ്ങൾ അഴിച്ചുവിട്ടും വിധികൾ നടപ്പിലാക്കാതെ പ്രതിസന്ധികൾ സൃഷ്ടിക്കുന്ന പാത്രീയർക്കീസ് വിഭാഗത്തിന്റെ ശൈലി.

2) നിയമവിരുദ്ധരായ വൈദികരും പള്ളി ഭരണക്കാരുമുള്ള ചില പള്ളികളുടെ ചുറ്റുവട്ടത്തിൽ വ്യാപാരത്തിലേർപ്പെട്ടിരിക്കുന്ന ചില വ്യക്തികളും, വ്യവസായികളും, രാഷ്ട്രീയ നേതാക്കളും അടങ്ങുന്ന ആളുകൾ 'മതമൈത്രിസംഘടനകൾ 'എന്ന ലേബലിൽ നടത്തുന്ന നിയമവിരുദ്ധ പ്രവർത്തനങ്ങൾ.

3) രാജ്യനിയമം നടപ്പിലാക്കി ദേശത്ത് സമാധാനവും ശാന്തിയും നിലനിർത്തുവാനായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന ഭരണകർത്താക്കളുടെ നിയമവിരുദ്ധവും വാസ്തവവിരുദ്ധവു

മായ പ്രവണതകളും പ്രതികരണങ്ങളും.

4) നീതിന്യായ കോടതികളിൽനിന്നുണ്ടാകുന്ന വിധികൾ നടപ്പിലാക്കി സഭയിൽ ശാശ്വത സമാധാനം ഉണ്ടാക്കുവാനുള്ള ശ്രമങ്ങൾ നടക്കുമ്പോൾ അതിനു തടസ്സം സൃഷ്ടിക്കുവാൻ തക്കവണ്ണം പ്രത്യേക രഹസ്യ അജണ്ടകളോടുകൂടി ഉയർന്നുവരുന്ന ധ്രുവീകരണപ്രക്രിയകൾ.

**ചർച്ചകളും പരിണിതഫലങ്ങളും**

മലങ്കരസഭ ഐക്യത്തിനുള്ള വഴികൾ തേടിക്കൊണ്ട് ബഹു. കേരള മുഖ്യമന്ത്രിയുടെ സാന്നിധ്യത്തിൽ നടത്തിയ ചർച്ചകളെക്കുറിച്ച് പ്രതിപാദിക്കുന്നതിനുമുമ്പ് തന്നെ ചില മുൻകാല അനുഭവങ്ങൾ സ്മരണയിൽ കൊണ്ടുവരുന്നത് ഉചിതമായിരിക്കും. മുൻകാലങ്ങളിൽ പാത്രിയർക്കീസ് വിഭാഗവുമായി ചർച്ചകൾക്കായി ഒരുങ്ങിയപ്പോഴെല്ലാം മലങ്കരസഭ വഞ്ചിക്കപ്പെട്ട ചരിത്രമാണുള്ളത്.

സഭയിലെ സീനിയർ മെത്രാപ്പോലീത്തായും ഡൽഹി ഭദ്രാസന അദ്ധ്യക്ഷനുമായിരുന്ന അഭി. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പല പ്രാവശ്യം ഡമസ്ക്കോസിൽ പോയി പ. പാത്രിയർക്കീസ് ബാവായെ നേരിൽ കണ്ട് ചർച്ച നടത്തിയിട്ടുണ്ട്. അതുപോലെതന്നെ കേരളത്തിലും പ്രശ്നം ഉണ്ടാക്കിക്കൊണ്ടിരുന്ന പാത്രിയർക്കീസിന്റെ അനുയായികളെയും അദ്ദേഹം നേരിട്ട് കണ്ട് സംസാരിച്ചു. എന്നാൽ പ. പാത്രിയർക്കീസിനും അനുയായികൾക്കും പ്രശ്നം പരിഹരിക്കണമെന്ന് ഒരാഗ്രഹവും ഉണ്ടായിരുന്നില്ല എന്നതാണ് യാഥാർത്ഥ്യം. 1974-ൽ ബഹു. കോടതിയിൽ കേസ് ആരംഭിക്കുന്നതിനുമുമ്പ് കോപ്റ്റിക് സഭയിലെ ഒരു മെത്രാപ്പോലീത്തായെ ക്ഷണിച്ചുവരുത്തി മദ്ധ്യസ്ഥശ്രമം നടത്തിയെങ്കിലും പ്രയോജനം ഉണ്ടായില്ല. സമാധാനപരമായി പ്രശ്നം പരിഹരിക്കുവാനുള്ള എല്ലാ വഴികളും അടഞ്ഞപ്പോഴാണ് കേസ് ആരംഭിച്ചത്.

ആദ്യവട്ടം കേസുകൾ 1995-ലെ ബഹു. സുപ്രീം കോടതി വിധിയിൽ അവസാനിച്ചു. അന്ന് സമാധാനത്തിനുള്ള മാർഗ നിർദ്ദേശം കോടതി നൽകി. ആ വിധിയുടെ എക്സിക്യൂഷൻ പ്രക്രിയ അവസാനിക്കുംവരെ 1934-ലെ ഭരണഘടന അനുസരിക്കുന്ന എല്ലാ മെത്രാന്മാർക്കും തൽസ്ഥിതി തുടരാമെന്ന് കോടതി പറഞ്ഞു. അന്ന് തൽസ്ഥിതിയുടെ ആനുകൂല്യം ലഭിക്കുന്നതിനായി പാത്രിയർക്കീസ് വിഭാഗത്തിലെ ഒട്ടുമിക്ക മെത്രാന്മാരും 1934-ലെ ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനയ്ക്ക് വിധേയത്വം ഒപ്പിട്ടു കോടതികളിൽ കൊടുത്തു. അഭി. തോമസ് മാർ ദീവന്നാസ്യോസ് (ശ്രേഷ്ഠബാവ), അഭി. തോമസ് മാർ തീമോത്തിയോസ്, അഭി. ജോസഫ് മാർ ഗ്രീഗോറിയോസ് എന്നിവർ ഒപ്പിട്ട രേഖകൾ ഇന്നും ലഭ്യമാണ്. എന്നാൽ ഇപ്പോൾ അവർ പറയുന്നുത് ഇങ്ങനെ ഒരു ഭരണഘടന തങ്ങൾ കണ്ടിട്ടില്ല എന്നാണ്.

1995-ലെ വിധിയെ തുടർന്ന് വൈ. എം. സി. എയുടെ നേതൃത്വത്തിൽ നടന്ന സമാധാന ചർച്ചകളിൽ സഭ ആത്മാർത്ഥമായി സഹകരിച്ചു. ചർച്ചകളുടെ പേരിൽ വിധി നടത്തിപ്പ് 7 വർഷം താമസിച്ചതല്ലാതെ ഒരു പ്രയോജനവും ഉണ്ടായില്ല. കോടതി വിധി നടപ്പിലാക്കുന്നതിനുള്ള സമയം നീട്ടിക്കിട്ടാൻവേണ്ടി പാത്രിയർക്കീസ് വിഭാഗം ആസൂത്രണം ചെയ്യുന്ന തന്ത്രത്തിന്റെ ഉത്തമ ഉദാഹരണമാണിത്.

1995-ലെ വിധി നടത്തിപ്പിനായി സഭയിലെ ഇരുവിഭാഗങ്ങളുടെയും സമ്മതത്തോടുകൂടി കോടതി നിശ്ചയിച്ചയച്ച നിരീക്ഷകനായ ജസ്റ്റീസ് മളീമഠിന്റെ മേൽനോട്ടത്തിൽ 2002-ൽ പരുമലയിൽവച്ച് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പങ്കെടുക്കാതെ നിസ്സഹകരണം നടത്തിക്കൊണ്ട് പാത്രിയർക്കീസ് വിഭാഗം വീണ്ടും സഭയിൽ പ്രശ്നം വർദ്ധിപ്പിച്ചു.

കോടതിവിധികൾ നടപ്പാക്കണം എന്നാവശ്യപ്പെട്ട് കോലഞ്ചേരിയിൽ സഭയിലെ മൂന്നു മെത്രാപ്പോലീത്തമാർ 2002-ൽ ഉപവാസം അനുഷ്ടിച്ചു. അന്നത്തെ ഗവൺമെന്റ് ഒരു മന്ത്രിസഭ ഉപസമിതിയെ നിയമിച്ചു. അവർ ഒരു രാത്രിമുഴുവൻ ചർച്ച ചെയ്ത് എഗ്രിമെന്റ് ഉണ്ടാക്കി മെത്രാപ്പോലീത്തന്മാരുടെ ഉപവാസം അവസാനിപ്പിച്ചു. എന്നാൽ പിറ്റേന്നു തന്നെ ഉപസമിതിയുടെ ഒത്താശയോടെ എഗ്രിമെന്റ് ലംഘിക്കപ്പെട്ടു. അന്നത്തെ ഉപസമിതിയുടെ ചെയർമാൻ തുടർന്നുള്ള ദിവസങ്ങളിൽ ഒരോ പള്ളിയുടെയും പ്രശ്നങ്ങൾ പഠിച്ച് എത്രയും വേഗം പ്രശ്നങ്ങൾ പരിഹരിക്കുമെന്ന് പ്രഖ്യാപിച്ചു. ഉപസമിതിയുടെ ഉദ്ദേശം ആത്മാർത്ഥമാണെന്ന് സഭ ധരിച്ചു. എന്നാൽ പ്രയോജനമൊന്നും ഉണ്ടായില്ല. തിരുമേനിമാരെ ഉപവാസത്തിൽ നിന്ന് എഴുന്നേൽപ്പിക്കുവാനുള്ള കേവലം പ്രഹസനം മാത്രമായി ആ നടപടി അവശേഷിച്ചു.

2005-ൽ ആലുവ തൃക്കുന്നത്തു സെമിനാരി പ്രശ്നത്തിൽ അന്നത്തെ മുഖ്യമന്ത്രിയുടെയും, ആലുവ പോലീസ് മേധാവിയുടെയും, ജില്ലാകളക്ടറുടെയും നേതൃത്വത്തിൽ നടന്ന ചർച്ചയിൽ ഇനി മേലാൽ വിശ്വാസികൾമാത്രമേ സെമിനാരി ചാപ്പലിൽ പ്രവേശിച്ച് പ്രാർത്ഥന നടത്തുകയുള്ളൂ എന്ന് എഗ്രിമെന്റ് ഉണ്ടാക്കി. അവിടുത്തെ പ്രശ്നങ്ങൾ പൂർണ്ണമായി പരിഹരിക്കപ്പെടുന്നതുവരെ ഒത്തുതീർപ്പു വ്യവസ്ഥകൾ പാലിക്കപ്പെടണം എന്നാണ് തീരുമാനിച്ചത്. മേൽപ്പറഞ്ഞ ശ്രേഷ്ഠ വ്യക്തികൾ ഒപ്പിട്ട എഗ്രിമെന്റിന്റെ മഷി ഉണങ്ങും മുമ്പുതന്നെ അത് ലംഘിക്കപ്പെട്ടു.

2011-ൽ വീണ്ടും കോലഞ്ചേരിപള്ളിക്കേസിലെ വിധി നടപ്പാക്കണം എന്ന് ആവശ്യപ്പെട്ട് പ. കാതോലിക്കാബാവായും മെത്രാപ്പോലീത്തമാരും ഉപവാസം അനുഷ്ഠിച്ചപ്പോൾ ഒരു മന്ത്രിസഭ ഉപസമിതിയെ നിയമിച്ച് രണ്ടാഴ്ചക്കകം പ്രശ്നം പരിഹരിക്കുകയോ, പരിഹാരം കാണുന്നില്ല എങ്കിൽ വിധി നടപ്പാക്കുകയോ ചെയ്യും എന്ന് സർക്കാർ വാഗ്ദാനം നൽകി. എന്നാൽ രണ്ടാഴ്ചകഴിഞ്ഞപ്പോൾ ഉപസമിതിയെ നിയമിച്ചു. ചർച്ചകൾ മാസങ്ങളോളം നീണ്ടു. ഒരു തീരുമാനവും ഉണ്ടായില്ല. ഉപസമിതി മുന്നോട്ടുവച്ച ഒരു വ്യവസ്ഥയും അംഗീകരിക്കുവാൻ പാത്രിയർക്കീസ് വിഭാഗം തയ്യാറായില്ല. കേസു നടത്തിപ്പുകാര്യങ്ങൾ കുറേ താമസിപ്പിക്കാൻമാത്രം ആ പ്രക്രിയ പാത്രീയർക്കീസ് വിഭാഗം സമർത്ഥമായി ഉപയോഗിക്കുകയായിരുന്നു.

2013-ൽ പിറവം പള്ളി കത്തീഡ്രൽ ആയി പ്രഖ്യാപിക്കുന്നതിനോട് അനുബന്ധിച്ച് അവിടെ ഓർത്തഡോക്സ് സഭ നടത്താനിരുന്ന സമ്മേളനത്തിന്റെ അതേ ദിവസം പാത്രീയർക്കീസ് വിഭാഗം അവരുടെ ഇടവകസംഗമം പള്ളി കോമ്പൗണ്ടിൽ ക്രമീകരിച്ചു. അത് ക്രമസമാധാന പ്രശ്നമായി മാറും എന്നായപ്പോൾ സർക്കാർ തലത്തിൽ ചർച്ചകൾ നടത്തി. ആദ്യ ദിവസം പാത്രിയർക്കീസ് വിഭാഗത്തിന്റെ സമ്മേളനം നടത്താൻ അനുവദിക്കണമെന്നും, അടുത്ത ഞായറാഴ്ച ഓർത്തഡോക്സ് സഭയ്ക്ക് പള്ളികോമ്പൗണ്ടിൽ, പാത്രിയർക്കീസ് വിഭാഗം സമ്മേളനം നടത്തുന്ന അതേ സ്ഥലത്തുതന്നെ സമ്മേളനവും മറ്റു പരിപാടികളും നടത്തുവാൻ അനുവദിക്കുമെന്നും എഗ്രിമെന്റ് ഉണ്ടാക്കി. ഈ വിവരം അന്നത്തെ റവന്യൂ മന്ത്രി നേരിട്ട് ഉറപ്പ് നൽകിയത് അനുസരിച്ച് പാത്രിയർക്കീസ് വിഭാഗത്തിന്റെ സമ്മേളന ദിവസം ഓർത്തഡോക്സ് സഭ ഒരു പ്രശ്നവും സൃഷ്ടിച്ചില്ല. എന്നാൽ പിറ്റേ ഞായറാഴ്ച ഓർത്തഡോക്സ് സഭയുടെ ഊഴം വന്നപ്പോൾ എഗ്രിമെന്റുകൾ ലംഘിക്കപ്പെട്ടു.

ഇതിനെല്ലാം അതാതുകാലത്തെ ഗവൺമെന്റുകളുടെ പങ്കാളിത്തം വിസ്മരിച്ചു കൂടാത്തതാണ്. പാത്രിയർക്കീസ് വിഭാഗത്തിന് സമാധാന ചർച്ചകൾ എന്നത് കോടതിവിധി നടപ്പിലാക്കൽ താമസിപ്പിക്കുന്നതിനും, സാധിക്കുമെങ്കിൽ അതു മുടക്കുന്നതിനുമുള്ള ഉപാധികൾ മാത്രമാണ്. പലപ്പോഴും ഗവൺമെന്റുകൾ അറിഞ്ഞോ അറിയാതെയോ അതിന് കൂട്ടുകക്ഷികളായി മാറിട്ടുണ്ട്. ബഹു. മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ സമീപകാലത്ത് നടന്ന ചർച്ചകൾ അങ്ങനെയൊരു അവസരമായി മാറാതിരിക്കണമെന്ന് ഓർത്തഡോക്സ് സഭയ്ക്ക് നിർബന്ധമുണ്ടായിരുന്നു. നിലവിലുള്ള കോടതി വ്യവഹാരങ്ങൾ സമയബന്ധിതമായി പൂർത്തിയാക്കുന്നതിനും നീതിന്യായ കോടതികളിൽ നിന്ന് ഉണ്ടാകുന്ന വിധികൾ നടപ്പിലാക്കുന്ന

*ശേഷം പേജ് 31-ൽ*

ഡോ. സഖറിയാസ് മാർ അപ്രേം

# പിറവി

പിറവി വൈരുദ്ധ്യങ്ങളുടെ സംഗമ സ്ഥാനമാണ്. വൈരുദ്ധ്യങ്ങളുടെ മദ്ധ്യത്തിലെ പ്രത്യാശയും! അഷ്ടദിക്കുകളിലും പ്രതിധ്വനിക്കുന്ന മാതൃത്വത്തിന്റെ നിലവിളിയോടൊപ്പം ദിനരാത്രങ്ങളുടെ ആശങ്കയും, ദിശാബോധമില്ലാതെ ഓടി നടന്ന പുരുഷന്റെ നീറുന്ന ഹൃദയമിടിപ്പും ഉൾപ്പെടുന്ന പിറവിയുടെ സന്തോഷത്തിന്റെ സംഘാടകർ മറ്റൊരർത്ഥത്തിൽ വൈരുദ്ധ്യമല്ലേ? പിറുന്ന വീണ ശിശുവിന്റെ കരച്ചിലും മറ്റൊരു വൈരുദ്ധ്യമല്ലേ? സുരക്ഷിത ഗർഭാശയത്തിൽ നിന്ന് അരക്ഷിത ലോകത്തേക്ക് എത്തിയ നൊമ്പരം പൈതലിന്; കുഞ്ഞിന്റെ കരച്ചിൽ കേട്ട് ഈറനണിഞ്ഞ കണ്ണുകളുമായി സന്തോഷിക്കുന്ന അച്ഛനുമമ്മയും! വൈരുദ്ധ്യങ്ങളിൽ രൂപം കൊള്ളുന്ന 'പിറവി' ! പുറന്തോട് പൊളിച്ച് പുറത്തുചാടുന്ന കിളിക്കുഞ്ഞും മൃദുവായ കൊക്കൂൺ പൊളിച്ചെറിഞ്ഞ് കുഞ്ഞുചിറകിൽ പറന്നുയരുന്ന ശലഭവും വൈരുദ്ധ്യങ്ങൾ നിറഞ്ഞ പിറവികളാണ്. പിറവി കൾ അങ്ങനെയാണ്; ഒരേ സമയം വേദനയും സന്തോഷവും കോർത്തിണക്കുന്നു. ദു:ഖസാഗരത്തിലെ ആനന്ദതുറമുഖമാണ് വിശാലമായർത്ഥത്തിൽ 'പിറവി'.

ബേത്‌ലഹേം, അതായത് അപ്പത്തിന്റെ ഭവനം, ഒരു വൈരുദ്ധ്യമാണ്; അന്നും ഇന്നും! 'ജീവന്റെ അപ്പം' പിറന്നപ്പോൾ സ്വർഗ്ഗവും ഭൂമിയും ആനന്ദിച്ചു; രണ്ടിലും പെടാത്ത ഭരണകൂടം ഭയപ്പെട്ടു. പിറവി ജീവന്റെ തുടിപ്പും തുടർച്ചയുമാണ്. മരണത്തിനു കീഴ്പെടുത്താനാകാത്ത തുടർച്ച. ആദമിലാരംഭിച്ച മരണവുമായുള്ള പോരാട്ടം ബേത്‌ലഹേമിലെ പിറവിയിലൂടെയും കാൽവറിയിലെ കുരിശു മരത്തിന്റെ ആഘോഷത്തിലൂടെയും തുടർന്നുള്ള പുനരുത്ഥാനത്തിലെ പുതുപ്പിറവിയിലൂടെയും ദൈവപുത്രൻ നിർവ്വഹിച്ച് 'പിറവിയെ' അനശ്വരമാക്കി. മരണനിഴലിലും നമുക്കുള്ള ധൈര്യവും പ്രത്യാശയും മറ്റാരുടെയോ ഒരു പിറവിയാണ്. ബേത്‌ലഹേമിലെ പിറവി ദുരന്തമുനമ്പിലെ മഹാ പ്രത്യാശയായിരുന്നു; ജീവനെ മരണത്തിനു കീഴ്പ്പെടുത്താനാകില്ല എന്ന ഒരു മഹാപ്രഖ്യാപനവും! കോവിഡ് മഹാമാരിയെ തുരത്തി കോവിഡാനന്തര ലോകം നിർമ്മിക്കപ്പെടും എന്ന പ്രത്യാശയുടെ ഉറപ്പ്.

പിറവികൾ ദ്വന്ദഭാവം പേറുന്നോയെന്നു സംശയം തോന്നിയേക്കാം. ഒന്നസ്തമിക്കുന്നിടത്ത്? മറ്റൊന്നു ദിക്കുന്നു; സാർവ്വലൗകികമായൊരു പ്രമാണം. ഇനിയും പിറക്കാനുള്ള നാളുകളും കണ്ടു മുട്ടാൻ സാധ്യതയുള്ള ആളുകളും മനുഷ്യവംശത്തിന്റെ നിസ്സഹായത വെളിവാക്കുന്ന മഹാമാരികളുടെ മദ്ധ്യത്തിൽ വലിയ പ്രത്യാശയുടെ തുരുത്തു കളാണ്. ഓരോ കണ്ടുമുട്ടലുകളും ഓരോ പിറവികളാണ്; ബെന്യാമീൻ ഓർമിപ്പിക്കുതുപോലെ 'വഴിയിൽ നാം കണ്ടുമുട്ടുന്ന ഓരോ മനുഷ്യനും ഭാവി ജീവിതത്തിലേയ് ക്കുള്ള ഒരു മൂന്നാം കണ്ണ് തുറന്നു തരുന്നുണ്ട്' (നിശബ്ദ സഞ്ചാരങ്ങൾ).

പിറവിയുടെ മഹാരഹസ്യം കണ്ടു പിടിക്കാൻ ഒരു മൂന്നാം കണ്ണ് തന്നെ വേണം. വിദൂര സാധ്യതകളിലെ ആനന്ദം തേൻതുള്ളിപോലെ മധുരിക്കുന്നതാണെന്ന് തിരിച്ചറിയുന്നത് അപ്പോഴാണ്. കാഴ്ചകളെ മറയ്ക്കുന്ന തിമിരം അനേകരെ പിടി കൂടിയിരിക്കുന്നു. ദൈവമുള്ളവനും ഇല്ലാത്തവനും, വിശ്വാസിയും അവിശ്വാസിയും ഒന്നും ഈ കാര്യത്തിൽ സ്വതന്ത്രരല്ലാത്ത അവസ്ഥ! പിറക്കണം, ഒരിക്കലൂടെ; കൊടും ചൂടിൽ കരിഞ്ഞു പോയ പുമരച്ചോട്ടിൽ നിന്ന് നാമ്പുകൾ കിളിർത്തതും പിന്നീടു പൂത്തതും വൈരുദ്ധ്യമധ്യത്തിലെ പിറവിയുടെ സന്തോഷമാണ്.

പ്രത്യാശയുടെ നാമ്പുകൾ ഇനിയും മുളയ്ക്കും! പക്ഷേ, ചില തിരിച്ചറിവുകൾ ആവശ്യമല്ലേ?

പിറവികൾ അതിരുകളെ അതിജീവിക്കുന്ന / മറികടക്കുന്ന ഒരു പ്രക്രിയയാകണം. ഒരു വശത്ത് ആഗോളവത്കരണവും സമ്പദ് വ്യവസ്ഥയും പുതിയ ലോകക്രമം കെട്ടിപ്പടുത്തു എന്നവകാശപ്പെടുമ്പോൾ മറുവശത്ത് തിരസ്കരിക്കപ്പെടുന്ന പ്രാദേശിക സംസ്കാരങ്ങളും തള്ളപ്പെടുന്ന ജീവിതങ്ങളും ഏറിവരുന്നു. ഉപഭോഗം കഴിഞ്ഞാൽ എന്തും ഒഴിവാക്കാം എന്നതിന്റെ പ്രത്യക്ഷ തെളിവായിരുന്നു കോവിഡ് മഹാമാരിയുടെ ആദ്യവാരങ്ങളിൽ കണ്ടത്. വികസിതം എന്ന വിശേഷണമുള്ള രാജ്യങ്ങളിൽ പലയിടത്തും വാർദ്ധക്യത്തിലേക്ക് പ്രവേശിച്ച രോഗികൾക്കു നൽകിയിരുന്ന ജീവനെ നിലനിർത്താൻ സഹായിക്കുന്ന ഉപകരണങ്ങൾ നിർദാക്ഷിണ്യം എടുത്തുമാറ്റുകയുണ്ടായി. ജീവനു വിലയും അതിരും നിശ്ചയിക്കപ്പെടുന്നു. സഞ്ചാര-വിനിമയ ദൈർഘ്യം കുറഞ്ഞെന്നവകാശപ്പെടുമ്പോൾ തന്നെ തീവ്രവാദവും ദേശവാദവും കൂടിവരുന്നു. മഹാമാരിയെ പ്രതിരോധിക്കാൻ സാമൂഹികാകലം നിശ്ചയിക്കപ്പെട്ടെങ്കിലും സാമൂഹിക മാധ്യമങ്ങളിലൂടെ പരസ്പര ബഹുമാനത്തിന്റെ സർവ്വ അകലങ്ങളും ലംഘിച്ച്. സർവ്വ സാമൂഹിക മര്യാദകളും ധാർമ്മികതയും വലിച്ചെറിഞ്ഞ് അയൽക്കാരനെയും



# മാർത്തോമ്മാ മെത്രാപ്പോലീത്ത പരിശുദ്ധ കാതോലിക്കാ ബാവായെ സന്ദർശിച്ചു



**ദേവലോകം:** മാർത്തോമ്മാ സഭാ അദ്ധ്യക്ഷൻ ഡോ. തെയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്ത മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സന്ദർശിച്ചു. മലങ്കര ഓർത്തഡോക്സ് സഭയും മാർത്തോമ്മാ സഭയും തമ്മിൽ ഊഷ്മളമായ ബന്ധമാണ് നിലനിൽക്കുന്നതെന്നും സഭാതലവൻ എന്ന നിലയിൽ മാർത്തോമ്മാ സഭയെ നയിക്കാൻ ആവശ്യമായ ദൈവകൃപ മാർത്തോമ്മാ മെത്രാപ്പോലീത്തായ്ക്ക് ലഭിക്കട്ടെയെന്നും പരിശുദ്ധ കാതോലിക്കാ ബാവ ആശംസിച്ചു. ഡോ. തെയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്തയ്ക്ക് സഭയുടെ ഉപഹാരം പരിശുദ്ധ ബാവ നൽകി. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ മാർത്തോമ്മാ മെത്രപ്പോലീത്തായെ പൊന്നാട അണിയിച്ചു. മെത്രാപ്പോലീത്തമാരായ ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. എം.ഒ. ജോൺ എന്നിവർ ആശംസകൾ നേർന്നു.

സഹോദരനെയും തേജോവധം ചെയ്തു പിച്ചിചീന്തുന്നു. സൈബർ ലോകം നിർമ്മിച്ച തടവറയ്ക്കുള്ളിൽ കുടുങ്ങിപ്പോയ വിവിധ പ്രായത്തിലുള്ള തലമുറകൾ; അതിദാരുണമായി വേരുകൾ മുറിക്കപ്പെട്ട് സ്വന്തമണ്ണിൽനിന്നും സംസ്കാരത്തിൽ നിന്നും പറിച്ചെറിയപ്പെടുന്നവരുടെ എണ്ണം കൂടിവരുന്നു. പലായനം ചെയ്യാൻ വിധിക്കപ്പെട്ട ന്യൂനപക്ഷങ്ങൾ! തകർക്കപ്പെടേണ്ട പുറം തോടുകൾ ഇത്തരത്തിൽ അനവധിയാണ്. ഈ സങ്കീർണ്ണതകളുടെ മദ്ധ്യത്തിൽ 'പിറവി' വീണ്ടും വൈരുദ്ധ്യമാകുകയാണ്. പക്ഷേ, ഈ വൈരുദ്ധ്യത്തിന്റെ നടുവിലും പ്രത്യാശ നൽകുന്ന പിറവികൾ, വ്യക്തികളുടേതാവാം, വ്യവസ്ഥിതികളുടേതാകാം, സംസ്കാരത്തിന്റേതാവാം, ഉണ്ടായേ മതിയാകൂ. ആയുധക്കടത്തും. അതിശക്തമായ ലഹരി കൈമാറ്റ / വില്പന മാഫിയാകളും, മനുഷ്യക്കടത്തും മറ്റും തുടങ്ങി സമൃദ്ധമായ ജീവനു ഭീഷണിയായ സകലതും നിർമാർജനം ചെയ്യപ്പെടണം. ദൈവപുത്രന്റെ പിറവിയുടെ പശ്ചാത്തലവും അർത്ഥതലത്തിൽ വ്യത്യസ്തമായിരുന്നില്ല. എങ്കിലും 'സർവ്വലോകത്തിനുമുള്ള സന്തോഷമായി' ആ പിറവി മാറ്റപ്പെട്ടു.

പ. ഫ്രാൻസിസ് മാർപാപ്പാ ഏതാനും മാസങ്ങൾക്കു മുമ്പ് 'ഫ്രത്തേല്ലി തൂത്തി' എന്ന തലക്കെട്ടോടുകൂടി പ്രസിദ്ധപ്പെടുത്തിയ ചാക്രിക ലേഖനം പുസ്തകരൂപത്തിൽ 'നാം സോദരർ' എന്ന പേരിൽ മലയാളത്തിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. അതിൽ ഒരിടത്ത് ഇപ്രകാരം എഴുതിയിരിക്കുന്നു:

"ഓരോ ദിവസവും ഒരു പുത്തനവസരം, പുതിയൊരു സാധ്യത നമുക്കു നല്കുന്നു. നമ്മെ ഭരിക്കുന്നവരിൽ നിന്ന് എല്ലാം പ്രതീക്ഷിക്കരുത്; കാരണം അതു ബാലിശമാണ്. നമ്മുടെ അസ്വസ്ഥമായ സമൂഹങ്ങളെ നവീകരിക്കുന്നതിലും പിന്തുണയ്ക്കുന്നതിലും നമുക്ക് പങ്കുണ്ട്. നിരന്തരവും അക്ഷീണവുമായ പ്രയത്നം നടത്തുതിനു ശുദ്ധവും ലളിതവുമായ ആഗ്രഹമുള്ള ജനതയായി നാം മാറണം." പിറവി ഈ ലക്ഷ്യം കൈവരിക്കാനുള്ളതാകണം. ഒരു പുതിയദിനം! പുതിയ സാധ്യത! പുതിയ പ്രയത്നം! പുതുപ്പിറവിയുടെ വൈരുദ്ധ്യാത്മക സന്തോഷം ഇവ്വിധമായിരിക്കട്ടെ! ഒരുപാടു തവണ കേട്ടതെങ്കിലും എപ്പോഴും പ്രസക്തമായ റോബർട്ട് ഫ്രോസ്റ്റിന്റെ വരികൾ വീണ്ടും കുറിക്കുന്നു:

The woods are lovely, dark and deep,
But I have promises to keep,
And miles to go before I sleep,
And miles to go before I sleep.

വൈരുദ്ധ്യങ്ങളുടെ നടുവിലെ പ്രത്യാശയായി പുതുദിനങ്ങൾ മാറട്ടെ; പിറവിയുടെ നൊമ്പരങ്ങളും ആശംസകളും.

## സെർബിയൻ പാത്രിയർക്കീസ് കാലം ചെയ്തു



സെർബിയൻ പാത്രിയർക്കീസ് പരിശുദ്ധ ഇറിനേയുടെ ദേഹവിയോഗത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. സഭാ തലവൻ എന്ന നിലയിൽ തികഞ്ഞ സമർപ്പണത്തോടും ദൈവാശ്രയത്തോടും കൂടി മാതൃകാപരമായ പ്രവർത്തനം നടത്തിയ പിതാവായിരുന്നു അദ്ദേഹമെന്ന് പരിശുദ്ധ ബാവാ പറഞ്ഞു. സെർബിയൻ ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ ദീർഘകാലത്തെ സഹകരണത്തിന്റെ ചരിത്രമാണുള്ളത്. 1937- ൽ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ ബെൽ ഗ്രേഡിൽ ഉള്ള സഭാ ആസ്ഥാനം സന്ദർശിച്ചിരുന്നു. ഇറിനേ പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലിത്താ പങ്കെടുത്തതും പരിശുദ്ധ കാതോലിക്കാ ബാവാ പ്രത്യേകം അനുസ്മരിച്ചു.




# വേദവിചാരം

ഡോ. യൂഹാനോൻ മാർ തേവോദോറോസ്

2020 ഡിസംബർ 13

## യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായർ

വേദഭാഗം : മത്താ.1:18-25

ആമുഖം

വെളിപാടുകൾ നിലപാടുകൾക്ക് അടിസ്ഥാനമാകണം. വെളിപാട് ദൈവീക രഹസ്യങ്ങളെ അനാവരണം ചെയ്യുന്നു. ഈ സംഭവത്തിൽ യൗസേഫിനു രണ്ടു നിലപാടുകളാണുണ്ടായത്. ഒന്ന്, മറിയമിനെ ഉപേക്ഷിച്ച് തന്റെ നിരപരാധിത്വം തെളിയിക്കുക. മറിയമിന് ശിക്ഷ വാങ്ങി കൊടുക്കുക. രണ്ട്, ഉപദ്രവിക്കാതെ ആരും അറിയാതെ ഉപേക്ഷിക്കുക. എന്നാൽ കർത്താവിന്റെ ദൂതൻ യൗസേഫിനു പ്രത്യക്ഷപ്പെട്ട സത്യം വെളിപ്പെടുത്തികൊടുക്കുന്നു. "...നിന്റെ ഭാര്യയായ മറിയയെ ചേർത്തുകൊൾവാൻ ശങ്കിക്കേണ്ട. അവളിൽ ഉൽപാദിതമായത് പരിശുദ്ധാത്മാവിനാലാകുന്നു" (മത്താ.1:20). വി. മറിയാമിനും, സഖറിയ പുരോഹിതനും, ആട്ടിടയന്മാർക്കും മാലാഖ വഴിയാണ് ദൂത് നൽകിയത്. അല്ലെങ്കിൽ അവർക്കു വിശ്വസിക്കാൻ പ്രയാസമാകുമായിരുന്നു. ഇവിടെ യോസഫിന് സ്വപ്നത്തിലൂടെയാണ് സന്ദേശം കൈമാറിയത്. കാരണം യോസഫിനു ബോധ്യം വരുവാൻ ഈ സ്വപ്നം മതിയായിരുന്നു. ദാവീദിന്റെ മകനായ യോസഫേ എന്ന അഭിസംബോധന ചെയ്തുകൊണ്ടാണ് പറയുന്നത്. മശിഹായെപ്പറ്റി ദാവീദിനോടുള്ള വാഗ്ദാനത്തെ അനുസ്മരിക്കുന്നതിനിടയാക്കുന്നു. യൗസേഫ് രോഷാകുലനായി പൈശാചികനായി മറിയമിനെ വകവരുത്താനുള്ള വിദ്വേഷവുമായി കഴിഞ്ഞിരുന്നെങ്കിൽ വെളിപാട് ലഭിക്കില്ലായിരുന്നു. യൗസേഫ് നീതിമാനും നിഷ്കളങ്കനുമായതിനാൽ ദൈവം തന്റെ ഹൃദയത്തിൽ ദൈവീക ആലോചനകൾ നൽകി. സ്വന്തം യുക്തിയിലും ബുദ്ധിയിലും ആശ്രയിക്കുന്നവർക്ക് ദൈവീക ആലോചന ലഭിക്കുകയില്ല. ഈ വെളിപാടിന്റെ സാംഗത്യങ്ങൾ: a. സഭയ്ക്ക് സത്യവിശ്വാസം ഉറപ്പാക്കാൻ കഴിഞ്ഞു. വേദവിപരീതികളെ ശക്തമായി തിരസ്ക്കരിക്കാൻ കഴിഞ്ഞു. b. മറിയമിൽ ഉരുവായത് ദൈവപുത്രനാണെന്നും എല്ലാം ദൈവനടത്തിപ്പിനാണെന്നുമുള്ള ഉറപ്പു ലഭിച്ചു. അല്ലായിരുന്നെങ്കിൽ സഭയുടെ ചരിത്രം മറ്റൊന്നാകുമായിരുന്നു. യൗസേഫ് മറിയമിനെ ചേർത്തുകൊണ്ട് പരിരക്ഷിച്ചു. c. മറിയമിന് ആത്മസന്തോഷം ഉണ്ടായി. യൗസേഫിന്റെ സകല പിന്തുണയും സ്നേഹവും കരുതലും ലഭിച്ചു.

### 1. നിത്യ കന്യകയായ മറിയം

വി. മാതാവിന്റെ കന്യാത്വം അവളുടെ മാത്രം സ്വീകാര്യമായ ഒരു സംഗതിയല്ല. പിന്നെയോ യേശുക്രിസ്തുവിലുള്ള നമ്മുടെ വിശ്വാസത്തോടുകൂടി സ്ഥിതിചെയ്യുന്ന ഒരു വേദപുസ്തക യഥാർത്ഥ്യമാണ്. യെഹസ്കേൽ പ്രവചനത്തിലെ (44:1-3) മുദ്രയിടപ്പെട്ട വാതിൽ കന്യകമറിയമിന്റെ നിത്യകന്യാത്വത്തെ ചിത്രീകരിക്കുന്നു. കാരണം കർത്താവു മാത്രമേ അവളുടെ ഗർഭത്തിൽ പ്രവേശിച്ചുള്ളൂ. മറ്റൊരാൾക്കും ആ വാതിൽ തുറന്നില്ല. അതിന്റെ മുദ്ര പൊട്ടിയിരുന്നതുമില്ല. കന്യാജനനം ഒരിക്കലായി മാത്രം സംഭവിച്ചു. പിന്നീട് ആവർത്തിക്കപ്പെട്ടില്ല. യേശു ഈ ലോകത്തിന്റേതല്ലായിരുന്നു, മേലുള്ളവനായിരുന്നു, ദൈവപുത്രനായിരുന്നു. അതുകൊണ്ടാണ് 'ഞാൻ പുരുഷനെ അറിയായ്കയാൽ ഇതെങ്ങനെ സംഭവിക്കും' എന്ന് മാലാഖയോടു മറിയ പറഞ്ഞത്. ഉത്തരമായി മാലാഖ പറഞ്ഞു, "പരിശുദ്ധാത്മാവ് നിന്നിൽ വരും. അത്യുന്നതന്റെ ശക്തി നിന്റെമേൽ ആവസിക്കും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും" (ലൂക്കോ. 1:34,35). ചുരുക്കത്തിൽ 'കന്യാജനനം' വാസ്തവത്തിൽ മർത്തീകരണ രഹസ്യത്തിന്റെ ബാഹ്യ അടയാളമാണ്. കന്യാമറിയമിന്റെ കന്യാത്വം മനുഷ്യന്റെ പരിമിതിയുടെയും അവന്റെതന്നെ രക്ഷയ്ക്കു പ്രവർത്തിക്കുന്നതിനുള്ള കഴിവില്ലായ്മയുടെയും ഒരു അടയാളമാണ്. കന്യാകത്വം അർത്ഥമാക്കുന്നത് നമ്മുടെ ആത്മീക ജീവിതത്തിൽ നാം നിഷ്ക്രിയരായിരിക്കണമെന്നല്ല. കാരണം ദൈവം സ്വയമായി ബലാൽക്കാരേണ കന്യകയുടെ ഉദരത്തിൽ വസിക്കുകയല്ല ചെയ്തത്. മറിയയുടെ സമ്മതം, വിനയാന്വിതമായ അനുസരണം, സമർപ്പണം, ദൈവത്തിന്റെ സ്വതന്ത്രമായ കൃപ എന്നിവയാൽ മർത്തീകരണം സാക്ഷാത്കരിക്കപ്പെട്ടു.

### 2) യേശു എന്ന പേര്

ദൈവദൂതൻ പ്രത്യക്ഷപ്പെട്ട് പേര് നിർദ്ദേശിക്കുന്ന പല സംഭവങ്ങൾ വേദപുസ്തകത്തിലുടനീളം കാണാം (ഉല്പ.16:11, 17:19 ലരേ.). ദൈവം നൽകുന്ന പേരുകൾ അർത്ഥവത്താണ്. ഇവിടെ ദൂതൻ മൂലമുള്ള ദൈവകല്പന "അവൻ തന്റെ ജനത്തെ അവരുടെ പാപത്തിൽ നിന്നും രക്ഷിപ്പാനിരിക്കകൊണ്ട് യേശു എന്നു പേരിടണം" എന്നാണ്. ഇവിടുത്തെ രണ്ടു കാര്യങ്ങൾ: (1) ജനം അവിടുത്തെ സ്വന്തമാണ്. (2) പാപംമൂലമുള്ള പരീക്ഷയിൽ നിന്നു മാത്രമല്ല പാപത്തിൽ നിന്നുതന്നെ രക്ഷിക്കാൻ അവിടുത്തേക്കു കഴിയും. ഈ പ്രസ്താവനയിൽ യഹൂദന്മാർ പ്രതീക്ഷിച്ചതുപോലെ മശിഹാ വരുന്നത് ഭൗമീക രാജ്യം സ്ഥാപിക്കാനല്ല, ആത്മീക രക്ഷയ്ക്കാണ്. യേശു എന്ന പേരിന് 'രക്ഷകൻ' എന്നാണ് അർത്ഥം. യോശുവാ എന്ന എബ്രായ പേരിന്റെ ഗ്രീക്കു രൂപമാണ് യേശു. യിസ്രായേലിനെ യോശുവ വാഗ്ദത്തനാട്ടിലേക്കു നയിച്ചു എങ്കിൽ ദൈവത്തിന്റെ സാക്ഷാൽ ജനത്തെ വാഗ്ദത്ത നാട്ടിലേക്കു നയിക്കുന്ന യോശുവയാണ് യേശു. റോമിന്റെ ഭരണനുകത്തിൽ നിന്നുള്ള രക്ഷയിലേക്കല്ല. പാപത്തിന്റെയും അന്ധകാരത്തിന്റെയും തിന്മയുടെയും അടിമത്വത്തിൽ നിന്നും മരണത്തിൽ നിന്നും വിടുവിക്കുന്നവനാണ്. ദൈവത്തിന്റെ ഓരോ പേരുകൾക്കും ഓരോ മാഹാത്മ്യമാണുള്ളത്. എന്നാൽ അപ്പോസ്തോല പ്രവൃത്തികൾ 4:12-ൽ പറയുംപ്രകാരം രക്ഷ പ്രാപിക്കുവാനായി തന്നിരിക്കുന്ന നാമം യേശു എന്നതാണ്. യേശുവിന്റെ നാമത്തോളം അതിശ്രേഷ്ഠവും അദ്വിതീയവുമായ മറ്റൊരു നാമം ഉണ്ടായിട്ടില്ല. യേശു നാമം ഹൃദയത്തിന് നാദമാകുമ്പോൾ യേശു ചൈതന്യം നമ്മിൽ വ്യാപരിക്കും. യേശു നാമം ഹൃദയത്തിൽ സദാ ഉരുവിട്ടുകൊണ്ട്

യേശുവിന്റെ സാന്നിദ്ധ്യവും ചൈതന്യവും നമ്മിൽ നിറയ്ക്കുവാൻ നാം പരിശ്രമിക്കണം.

**3) ഇമ്മാനുവേലായ ദൈവം**

"കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവനു ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള 'ഇമ്മാനുവേൽ' എന്നു പേർ വിളിക്കും" (മത്താ.1:22). ഈ പ്രവചനം കന്യകമറിയമിൽ നിവർത്തിതമായി. ഏദൻ പറുദീസയിൽ മനുഷ്യനോടൊപ്പം വസിക്കാനാഗ്രഹിച്ച ദൈവം മനുഷ്യന്റെ പാപം മൂലം ദൈവത്തോടുകൂടിയുള്ള മനുഷ്യവാസത്തിനു വിരാമം കുറിച്ചു. മനുഷ്യൻ പറുദീസയിൽ നിന്നു തള്ളപ്പെട്ടു, ശാപഗ്രസ്ഥനായി. എന്നാൽ മനുഷ്യനോടുള്ള ദൈവത്തിന്റെ അപ്രതിരോധ്യമായ സ്നേഹം മൂലം വീണ്ടും മനുഷ്യനോടൊപ്പമുള്ള വാസത്തിനു നാന്ദികുറിച്ചു, ദൈവപുത്രന്റെ ലോകത്തിലെ വരവോടുകൂടി. ദൈവം നമ്മോടുകൂടെയാകുവാൻ താൻ മനുഷ്യവേഷത്തിലായി നമ്മിൽ ഒരുവനെപോലെയായി, നാമുമായി താദാത്മ്യപ്പെട്ടു. "ദൈവപുത്രൻ മനുഷ്യപുത്രനായത് മനുഷ്യപുത്രന്മാരെ ദൈവപുത്രന്മാരാക്കാനായിരുന്നു." ദൈവം നമ്മോടുകൂടെയെന്നതിന്റെ സത്യമായ ഉറപ്പാണ് ഉയിർത്തെഴുന്നേറ്റ യേശുക്രിസ്തു. അവൻ നമ്മോടൊപ്പമെങ്കിൽ തിരിച്ചറിഞ്ഞ് നാം അവനോടൊപ്പമുള്ള ജീവിതത്തിനായി നമ്മെ ഒരുക്കണം. "ലോകാവസാനത്തോളം നിങ്ങളോടു കൂടെയുണ്ട്" എന്നു കല്പിച്ചവന്റെ സാന്നിദ്ധ്യം നാം തിരിച്ചറിയണം. തിരിച്ചറിയുമ്പോൾ പാപം ചെയ്യാനുള്ള വാസനയ്ക്കു വിരാമമാകും. അതികഠിന വേദനയിലും പ്രശ്നസന്ധികളിലും ആശ്വാസമാകും. അവനോടൊപ്പമുള്ള ജീവിതത്തിന്റെ ആനന്ദകരമായ നിമിഷമാകും നമ്മുടെ ജീവിതം.

**2020 ഡിസംബർ 20**

**കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച**

വേദഭാഗം : മത്താ.1:1-17

**ആമുഖം**

വംശാവലിയിൽ പരിശുദ്ധന്മാർ, ശുദ്ധിമതികൾ, നോമ്പുകാർ, വ്രതക്കാർ, വിലാപക്കാർ, പിതാക്കന്മാർ, രാജാക്കന്മാർ, പാപികൾ, കുറ്റക്കാർ, കുലപാതകികൾ, ദൈവനിന്ദിതർ, അവിശ്വാസികൾ, അക്രമികൾ തുടങ്ങിയുള്ള എല്ലാവരേയും കാണാൻ കഴിയും. ഇത് കാണിച്ചിരിക്കുന്നത് കർത്താവിന്റെ മനുഷ്യാവതാരവും രക്ഷാകരദൗത്യവും സകലവിധ മനുഷ്യവർഗ്ഗത്തിനും വേണ്ടിയായിരുന്നു എന്നു കാണിക്കാനാണ്. അത്രത്തോളമാണ് കർത്താവിന്റെ സ്നേഹവും കരുണയും. നമ്മൾ മഹാപാപികളാണെങ്കിലും നമ്മോടുള്ള തന്റെ സ്നേഹം അതിരില്ലാത്തതാണ്. ആ സ്നേഹവലയത്തിൽ നമ്മളും ആയിതീരാൻ കർത്താവ് ആഗ്രഹിക്കുന്നു. 14 വീതമുള്ള മൂന്നു ഭാഗങ്ങളായി വംശാവലി തിരിച്ചിരിക്കുന്നു. 14 എന്നത് ദാവീദ് എന്ന നാമത്തിലെ അക്ഷരങ്ങളുടെ സമാനമായ അക്കമാണ്. ഒന്നാം ഭാഗം ദാവീദുവരെയുള്ളതാണ്. അതായത് ഇസ്രായേല്യരെ ഒരു ജനതയായി സംഘടിപ്പിച്ചതും ലോകത്തിലെ ഒരു അജയ്യശക്തിയാക്കിയതും ദാവീദാണ്. രണ്ടാം ഭാഗം ബാബേൽ പ്രവാസം വരെയുള്ള കാലമാണ്. അതായത് ജനതയുടെ അധഃപതനവും അപകടങ്ങളും അടങ്ങിയ ഭാഗം. മൂന്നാം ഭാഗം നമ്മുടെ കർത്താവ് വരെയുള്ളതാണ്.

**1) വംശാവലിയുടെ പ്രാധാന്യം**

മുൻ തലമുറയുടെ സംഭാവനകളെ വിസ്മരിച്ച് പിൻ തലമുറകൾക്ക് മുമ്പോട്ടുപോകാൻ കഴിയുകയില്ല. മുൻതലമുറയുടെ മൂല്യവത്തായ ജീവിതവും പ്രവർത്തനവും സംസ്ക്കാരവും ആദ്ധ്യാത്മിക ജ്യോതിസാൽ പ്രകാശിതമാകുന്നുവെങ്കിൽ അത് അണയാത്ത ദീപമായി തലമുറകളിലേക്ക് കൈമാറപ്പെടും. പിതാക്കന്മാരെ വിളിച്ച ദൈവം നമ്മെയും വിളിക്കുന്നു. എന്തിന്? "...ദിവ്യസ്വഭാവത്തോടു കൂട്ടാളികളാകാൻ" (2 പത്രോ.1:4). വംശാവലിയുടെ മൂന്നു ഭാഗങ്ങളും മനുഷ്യന്റെ ആദ്ധ്യാത്മിക ചരിത്രത്തെ കൂടിയാണ് കാണിക്കുന്നത്. (1) മനുഷ്യൻ ഏറ്റം മഹിമയായുള്ള അവസ്ഥയിലേക്കായി സൃഷ്ടിക്കപ്പെട്ടു (ഉല്പ.1:2) എന്തിന്? രാജാവായി വാഴുവാൻ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു. ദൈവം തന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിന്റെ സാദൃശ്യത്തിലായി തീരാനാണ് ആഗ്രഹിക്കുന്നത്. (2) എന്നാൽ മനുഷ്യൻ അവന്റെ മഹിമ നഷ്ടപ്പെടുത്തി ദൈവത്തിന്റെ ദാസൻ എന്ന പദവി നഷ്ടപ്പെടുത്തി പാപത്തിന്റെ അടിമയായി തീർന്നു. അവന്റെ സ്വതന്ത്രമായ ഇച്ഛ ദൈവത്തോടുള്ള അനുസരണക്കേടിലേക്ക് അധഃപതിച്ചു. (3) മനുഷ്യൻ അവന്റെ അധഃപതനത്തിൽ കിടന്നു നശിച്ചുപോകുവാൻ ദൈവത്തിനു മനസ്സ് വന്നില്ല. സ്നേഹപൂർണ്ണനായ ദൈവം മനുഷ്യനെ വീണ്ടും അവന്റെ പൂർവ്വമഹിമാവസ്ഥയിലേക്ക് തിരികെ കൊണ്ടുവരുവാൻ ആഗ്രഹിച്ചു. മനുഷ്യനെ പാപത്തിൽ നിന്നും, പാപച്ചങ്ങലയിൽ നിന്നു വിമുക്തനാക്കുവാനും ദൈവത്തിന്റെ കൂട്ടായ്മയിലേക്ക് ചേരുവാനും വേണ്ടി പുത്രനെ പിതാവാം ദൈവം ലോകത്തിലേക്കയച്ചു. ഈ വംശാവലിയിലൂടെ വി. മത്തായി യിസ്രായേലിന്റെ അഭിവൃദ്ധി, അധഃപതനം, നവശക്തി എന്നിവയെ കാണിക്കുന്നു.

**2) വംശാവലിയിലെ സ്ത്രീകൾ**

സാധാരണയായി വംശാവലിയിൽ പുരുഷന്മാരുടെ പേരുകൾ മാത്രമെ യെഹൂദന്മാർ ചേർക്കാറുള്ളൂ. സ്ത്രീകൾ നിയമപരമായ അവകാശങ്ങൾ ഒന്നുമില്ലാത്ത ഒരു 'വസ്തു' ആയിരുന്നു. സ്ത്രീകളുടെ പേരുകൾ ചേർക്കയില്ല. എന്നാൽ വി. മത്തായുടെ വംശാവലിയിൽ നാലു സ്ത്രീകളെ ഉൾപ്പെടുത്തിയിരിക്കുന്നു എന്നത് അസാധാരണമായ ഒന്നാണ്. അവർ താമാർ (ഉല്പ.38), രാഹാബ് (യോശു.2:1-7), രൂത്ത് (1:14), ബത്ശേബാ (2 ശമു.4:12) എന്നിവരാണ്. ഇവരിൽ താമാർ, രാഹാബ്, രൂത്ത് എന്നിവർ വിജാതീയരും, താമാറും, രാഹാബും, ബേത്ശേബായും വേശ്യാ ദോഷത്തിൽ ഉൾപ്പെട്ടവരുമാണ്. വിശുദ്ധരായ പല സ്ത്രീകളുടെയും പേരുകൾ ഉപേക്ഷിച്ചിട്ട് ഈ നാലു പേരുടെ പേരുകൾ പ്രത്യേകം തെരഞ്ഞെടുത്തതിന്റെ കാരണം ചിന്തനീയമാണ്. ദൈവത്തിന്റെ മഹാകരുണയേയും നന്മയേയും സൂചിപ്പിക്കാനായിരിക്കണം ഇപ്രകാരം ചെയ്തിരിക്കുന്നത്. മതാപിതാക്കൾ ദുഷ്ടരോ, ഹീനരോ ആയിരുന്നാലും സന്മാർഗ്ഗത്തിലേക്കു തിരിയുന്നതിന് ഇതു തടസ്സമല്ലെന്നും, കുലശ്രേഷ്ഠതയോ പാരമ്പര്യമോ അല്ല, ആത്മാവിന്റെ സ്ഥിതിയെയാണ് ദൈവം നോക്കുന്നതെന്നും ഇത് സൂചിപ്പിക്കുന്നു. പാപമാലിന്യമുണ്ടായിരുന്നവരെ കർത്താവു വെറുക്കുകയല്ല, പാപത്തെ വെറുത്ത് പാപിയെ സ്നേഹിച്ച് അവരുടെ സ്നേഹിതനായി തീരുകയും ചെയ്തു. മാത്രമല്ല സഭയിലേക്കുള്ള പുറജാതികളുടെ വിളിയെ മുൻകൂട്ടി കർത്താവ് കാണിച്ചുതന്നിരിക്കുന്നു. ദൈവത്തിന്റെ രക്ഷാകരപദ്ധതിയിൽ സ്ത്രീകൾക്കുള്ള സ്ഥാനവും ഒപ്പം വി.മറിയമിനുള്ള പ്രത്യേക സ്ഥാനവും ഇവിടെ വി.മത്തായി കാണിക്കുന്നു.

**3) ജനിച്ചു, ജനിപ്പിച്ചു (1:16)**

പുതിയനിയമത്തിൽ ശാരീരിക ജനനത്തെക്കുറിച്ചും ആത്മീകമായ ജനനത്തെക്കുറിച്ചും 'ജനിപ്പിച്ചു' എന്ന വാക്ക് ഉപയോഗിച്ചിട്ടുണ്ട്. 15-ാം വാക്യം വരെ ജനിപ്പിച്ചു, ജനിപ്പിച്ചു എന്നു പറഞ്ഞശേഷം 16-ാം വാക്യത്തിൽ ക്രിസ്തുവിന്റെ ജനനത്തിനു യൗസേഫുമായി ബന്ധമില്ല എന്നു കാണിക്കാനായി അഥവാ ജഡപ്രകാരം യൗസേഫല്ല പിതാവെന്നു കാണിക്കാനായി അവളിൽ നിന്നും ജനിപ്പിച്ചു എന്നു പറയാതെ 'ജനിച്ചു' എന്നു പറയുന്നു.

**4) തകർന്നുവീഴുന്ന അതിരുകൾ**

പ. പൗലോസ് പറയുന്നുണ്ട്, "ക്രിസ്തുവിനോടു ചേരുവാൻ സ്നാനം ഏറ്റിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. അതിൽ യഹൂദനും യവനനും എന്നില്ല, ദാസനും സ്വതന്ത്രനും എന്നില്ല. ആണും

പെണ്ണുമെന്നില്ല. നിങ്ങൾ എല്ലാവരും യേശുക്രിസ്തുവിൽ ഒന്നത്രെ" (ഗലാ.3:27,28). ഇവിടെ വി. മത്തായി സുവിശേഷത്തിന്റെ ആരംഭത്തിൽ തന്നെ യേശുക്രിസ്തുവിൽ ദൈവത്തിന്റെ സുവിശേഷത്തിന്റെ സത്ത പ്രത്യേകമായി കണ്ടിരുന്നു.

**i. യഹൂദനും യവനനും തമ്മിലുള്ള അതിരുകൾ തകർക്കപ്പെട്ടു:** യരീഹോവിലെ വേശ്യാസ്ത്രീയായ റാഹാബ്, മോവാബ്യ സ്ത്രീയായ രൂത്ത് ഇവർ യേശുക്രിസ്തുവിന്റെ വംശപരമ്പരയിൽ അവരുടെ സ്ഥാനം കണ്ടെത്തിയിരുന്നു. യേശുക്രിസ്തുവിൽ യവനനും യഹൂദനും എന്ന വേർതിരിവും വ്യത്യാസവും ഇല്ല എന്ന വലിയ സത്യം പ്രഖ്യാപിക്കുകയാണ്. ദൈവസ്നേഹവും സുവിശേഷത്തിന്റെ പ്രാപഞ്ചികത്വവും സുവിശേഷത്തിന്റെ ആരംഭത്തിൽ തന്നെ കാണുന്നു. വർഗ്ഗ-വർണ്ണ വ്യത്യാസങ്ങൾ നിലനിൽക്കുന്ന ഇക്കാലത്തും ക്രിസ്തുവിലുള്ള ഏകതാഭാവത്തിനു പ്രസക്തിയേറുകയാണ്.

**ii. പുരുഷനും സ്ത്രീയും തമ്മിലുള്ള അതിരുകൾ തകർക്കപ്പെട്ടു:** സാധാരണ വംശാവലിയിൽ ഏതെങ്കിലും സ്ത്രീകളുടെ പേര് കാണുകയില്ല. എന്നാൽ യേശുവിന്റെ വംശാവലിയിൽ സ്ത്രീകളുടെ പേരുകൾ കാണപ്പെടുന്നു എന്നത് പ്രത്യേകത തന്നെയാണ്. പഴയ വെറുപ്പ് പോയിരിക്കുന്നു. ദൈവത്തിന് സ്ത്രീയും പുരുഷനും ഒരുപോലെ പ്രിയപ്പെട്ടതാണ്. മാത്രമല്ല, അവന്റെ ഉദ്ദേശലക്ഷ്യങ്ങൾക്കും അവർ സമത്വപ്രാധാന്യമുള്ളവരാണ്.

**iii. പാപിയും പരിശുദ്ധനും തമ്മിലുള്ള അതിരുകൾ തകർക്കപ്പെട്ടു:** "ഞാൻ നീതിമാന്മാരെയല്ല പാപികളെയത്രെ വിളിപ്പാൻ വന്നിരിക്കുന്നു" (മത്താ.9:13) എന്നു പറഞ്ഞ കർത്താവ് പാപികളേയും മാറോടു ചേർത്തണയ്ക്കുന്ന സ്നേഹസമ്പൂർണ്ണനാണ്. പാപത്തെ വെറുത്ത് പാപിയെ സ്നേഹിക്കുന്ന കർത്താവിന്റെ ശിഷ്യഗണങ്ങൾ, അഥവാ അനുഗാമികൾ സ്വയം നീതീകരണത്തിലൂടെ വിശുദ്ധരാകുകയും മറ്റുള്ളവരെ പാപികളെന്നു മുദ്രകുത്തുകയും ചെയ്യുന്ന മനഃസാക്ഷി ഇല്ലാത്ത പ്രവണത ക്രിസ്ത്യാനിക്കു ഭൂഷണമല്ല എന്നോർക്കണം.

**2020 ഡിസംബർ 27**

**യൽദോയ്ക്കുശേഷം ഒന്നാം ഞായർ**

വേദഭാഗം : ലൂക്കോ. 2:40-52

**1) ഒരു പൈതലിന്റെ വളർച്ചയുടെ മാനദണ്ഡം**

യേശുവിന്റെ ജീവിതത്തെ രൂപപ്പെടുത്തിയത് മറിയമാണ്. യഹൂദരുടെ ഇടയിൽ ഒരു ചൊല്ലുണ്ട്, "ദൈവത്തിനു എല്ലായിടവും ആയിരിക്കാൻകഴിയില്ല. അതിനാൽ അവൻ അമ്മമാരെ ഉണ്ടാക്കി." ഇതുകൊണ്ട് ദൈവം എല്ലായിടവും സന്നിഹിതനല്ല എന്നർത്ഥമില്ല, അമ്മമാരുടെ ചുമതലാ പ്രാധാന്യത്തെ ഉയർത്തിപ്പറയുകയാണ്. മഹാത്മാക്കളായ മനുഷ്യരുടെയെല്ലാം പ്രചോദനവും പ്രേരണയും അവരുടെ മാതാപിതാക്കളായിരുന്നു. മറിയയെ രക്ഷകന്റെ മാതാവായി ഒരുക്കുന്നതിൽ, അവളുടെ സ്വഭാവത്തിൽ ദൈവം മാതൃത്വത്തിന്റെ അപൂർവ്വവും സ്നേഹനിർഭരവുമായ കൃപ നൽകി രൂപപ്പെടുത്തി. മറിയാം പാപരഹിതയല്ലെങ്കിലും മറിയമിനെപോലെ പരിപൂർണ്ണയായ ഒരു സ്ത്രീ വേറെ ഉണ്ടായിട്ടില്ല. മാതാവിന്റെ ശക്തമായ സ്വാധീനം യേശുവിന്റെമേൽ ഉണ്ടായിരുന്നു. യേശുവിനെ അവൾ സ്നേഹംകൊണ്ടു പൊതിഞ്ഞു. മറിയമിന്റെ മധുരതരമായ ജീവിതം സൃഷ്ടിച്ച അന്തരീക്ഷത്തിൽ യേശുവിന്റെ ആദ്യകാലം കഴിച്ചു. അവളുടെ കരങ്ങൾ അവന്റെ പാദങ്ങളെ നയിച്ചു.

**2) 'പതിവുപോലെ' പെരുന്നാളിനുപോകുന്നവർ**

"അവന്നു (യേശു) പന്ത്രണ്ടു വയസ്സായപ്പോൾ അവർ പതിവുപോലെ പെരുന്നാളിനു പോയി." 12 വയസ്സായ എല്ലാവരും യഹൂദാ നിയമത്തിന്റെ പഠിതാക്കളും പ്രായപൂർത്തിയായവരുമാണ്. അതുകൊണ്ടാണ് പ്രത്യേകമായി ന്യായപ്രമാണാചരണ ഭാഗമായി 12-ാം വയസ്സിൽ യെരുശലേം ദേവാലയത്തിൽ പോകുന്നതായി പ്രത്യേകം പറഞ്ഞിരിക്കുന്നത്. അതുകൊണ്ട് അതിനു മുമ്പ് പോയിട്ടില്ല എന്നർത്ഥമാക്കേണ്ടതില്ല. യേശുവിന്റെ കുടുംബം യഹൂദാ നിയമങ്ങൾ കൃത്യമായി പാലിച്ചു പോന്നിരുന്നവരാണ്. യേശുവിന്റെ നസ്രേത്തിലെ ജീവിതകാലം എങ്ങനെയായിരുന്നു എന്ന് 'പതിവുപോലെ' എന്ന വാക്കിൽ നിന്നു തെളിയുന്നു. മതാചാരങ്ങൾ ആത്മാർത്ഥതയോടും അർത്ഥപൂർണ്ണമായും അതാതു സമയങ്ങളിൽ അനുഷ്ഠിക്കുന്നതിൽ അതീവ താല്പര്യമുള്ള കുടുംബമായിരുന്നു. അതുകൊണ്ടുതന്നെ അതിന്റെ അനുഗ്രഹങ്ങളും അനുഭവിച്ച കുടുംബം.

**3) 'യേശു കൂടെ ഉണ്ടായിരിക്കും' എന്നു കരുതുന്നവർ**

പെരുന്നാൾ കഴിഞ്ഞ് തിരികെ പോരുമ്പോൾ യേശു അപ്പനോടുകൂടെയുണ്ടാകുമെന്നു അമ്മയും കൂടെയുള്ളവരും, അമ്മയോടുകൂടെ ഉണ്ടായിരിക്കുമെന്നു അപ്പനും വിചാരിച്ചു. ഇപ്രകാരം ചിന്തിച്ച് രണ്ടു കൂട്ടരും ഒരു ദിവസത്തെ ദൂരം സഞ്ചരിച്ചു. അത് മകനെക്കുറിച്ച് ഉത്തരവാദിത്തമില്ലാത്ത ഒരു സഞ്ചാരമായിപ്പോയോ എന്നു ചിന്തിക്കുമായിരിക്കും. എല്ലാക്കാലത്തും മക്കളെക്കുറിച്ച് കരുതലില്ലാത്തവരായി ജീവിക്കുന്ന മാതാപിതാക്കൾ ഒടുവിൽ കഠിനമായി വ്യസനിക്കേണ്ടിവരും. യേശു തങ്ങളോടുകൂടെ ഉണ്ടായിരിക്കും എന്ന മിഥ്യാധാരണയിൽ ജീവിക്കുന്ന ആളുകൾ ധാരാളമുണ്ട്. ഒരു നാൾ അവർ അവനെ അന്വേഷിക്കും. അപ്പോഴാണ് മനസ്സിലാക്കുന്നത് അവൻ കൂടെ ഉണ്ടായിരുന്നില്ല എന്ന വസ്തുത. യേശു കൂടെയില്ലാത്തതിന്റെ വ്യസനമാണ് മാർത്തയുടെ വാക്കിൽ കേൾക്കുന്നത്, "നീ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ എന്റെ സഹോദരൻ മരിക്കയില്ലായിരുന്നു" (യോഹ.11:21). ഏതവസ്ഥയിലും യേശുവിനോടുകൂടെ കൂടുന്നതായാൽ ജീവിതം അനുഗ്രഹകരവും ആനന്ദകരവുമാകും. താല്ക്കാലികമായ ചില സന്തോഷങ്ങളും സൗഭാഗ്യങ്ങളും ചിലപ്പോൾ ഉപേക്ഷിക്കേണ്ടതായി വന്നേക്കാം. മാതാപിതാക്കൾ യേശുവിനെ അന്വേഷിച്ച് തിരിച്ചു ദേവാലയത്തിലേക്കു പോകുകയാണ്. യേശുവിനോടുള്ള ബന്ധം സ്ഥാപിക്കാൻ മാതാപിതാക്കൾ പുറപ്പെട്ട സ്ഥാനത്തേക്കു കുതിച്ചുപോയതുപോലെ യേശുവുമായി ബന്ധം നഷ്ടപ്പെട്ടവർ അവനെ കണ്ടെത്താൻ താനുമായി ബന്ധം അറ്റുപോയ സ്ഥാനത്തേക്ക് തിരച്ചുചെല്ലണം.

**4) എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടതല്ലയോ?**

മകനെ കാണാതെ അത്യധികമായ വിഷമത്തോടെ വന്ന മറിയം തന്റെ വ്യസനവ്യഥ യേശുവിനോടറിയിക്കുന്നു 'മകനെ ഞങ്ങളോടു ഇങ്ങനെ ചെയ്തത് എന്ത്. നിന്റെ അപ്പനും ഞാനും വ്യസനിച്ചുകൊണ്ടു നിന്നെ തിരഞ്ഞു." മകനെ കാണാത്തതിന്റെ ആകുലതയും വ്യാകുലതയും ചെറിയ വാക്യങ്ങളിൽ ഉൾക്കൊണ്ടിരിക്കുന്നു. ഇന്ന് മക്കളെ നഷ്ടപ്പെട്ട മാതാപിതാക്കളുടെ ദീനരോദനം സമൂഹത്തിൽ കേൾക്കാൻ കഴിയും. ജീവിതം മക്കൾക്കായി, അവരുടെ ശോഭന ഭാവിക്കായി സമർപ്പിച്ചു പ്രവർത്തിക്കുന്നവർ മക്കൾ വഴിതെറ്റി പോകുമ്പോൾ, അധാർമ്മിക പാതയിൽ പോകുമ്പോൾ അനുഭവിക്കുന്ന വേദന അവാച്യമാണ്. എന്നാൽ ഇവിടെ യേശുവിന്റെ മാതാപിതാക്കളുടെ അല്പനേരത്തെ ആകുലത അതുല്യമായ സന്തോഷത്തിന് ഇടയാക്കി. തങ്ങളുടെ മകൻ ആരെന്ന സൂചന ലഭിച്ചു. ദൈവപുത്രനാണവൻ എന്ന ബോധ്യത്തിലേക്കു വന്നു. യേശു പറയുന്നു "എന്നെ തെരഞ്ഞത് എന്തിന്? എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടത് എന്നു നിങ്ങൾ അറിയുന്നില്ലയോ?". ദൈവകുമാരൻ ദൈവാലയത്തിൽ ദൈവപിതൃസന്നിധിയിൽ അന്യാദൃശ്യമായ ആനന്ദത്തിലായിരുന്നു. ദൈവസാന്നിദ്ധ്യം ദൈവാലയത്തിൽ രുചിച്ചറിഞ്ഞ് ആനന്ദിക്കാൻ നമുക്കു കഴിയുന്നുണ്ടോ?. ദൈവാലയത്തിൽ ദൈവീക കാര്യങ്ങൾ താൻ പഠിക്കുകയും ചോദ്യങ്ങൾ ചോദിക്കുകയും ചെയ്തുകൊണ്ടിരുന്നു. "അവന്റെ വിവേകത്തിലും ഉത്തരങ്ങളിലും വിസ്മയം തോന്നി"

എന്ന് എഴുതിയിരിക്കുന്നു. ബാല്യത്തിൽ തന്നെ ദൈവീക കാര്യങ്ങൾ കുഞ്ഞുങ്ങളെ പഠിപ്പിക്കുകയും അതിൽ ജീവിക്കാൻ അഭ്യസിപ്പിക്കുകയും ചെയ്യാനുള്ള ദൗത്യം കർത്താവ് നമ്മെ ഓർമിപ്പിക്കുന്നു. മാത്രമല്ല, തിരികെ മാതാപിതാക്കളോടൊപ്പം നസറേത്തിൽ വന്നു അവർക്കു കീഴടങ്ങിയിരുന്നു. പരിപൂർണ്ണ വിധേയനായി കഴിയുന്ന കർത്താവ് നമുക്ക് മാതൃകയാണ്. ആദ്യ ദിവസം കർത്താവിനെ കാണാതിരുന്നതുകൊണ്ട് രണ്ടാം ദിവസം അവർ തിരികെ യാത്ര ചെയ്യുന്നു. മൂന്നാം ദിവസം കണ്ടെത്തുന്നു. മൂന്നാം ദിവസമുള്ള പുനരുത്ഥാനത്തിന്റെ മുൻ സൂചനയായി ഈ സംഭവത്തെ വി. പിതാക്കന്മാർ ഗണിക്കുന്നു.

**2021 ജനുവരി 3**

**യൽദോയ്ക്കുശേഷം രണ്ടാം ഞായറാഴ്ച**

വേദഭാഗം : ലൂക്കോ. 2:40-52

"അവൻ 'നസ്രായൻ' എന്നു വിളിക്കപ്പെട്ടു എന്നു പ്രവാചകൻ മുഖാന്തിരം അരുളിചെയ്തത് നിവൃത്തിയാവാൻ തക്കവണ്ണം നസറേത്ത് എന്ന ഗ്രാമത്തിൽ ചെന്നു പാർത്തു" (മത്താ.2:23). ഗലീല കടലിൽ നിന്നും ഏകദേശം 20 കിലോമീറ്റർ പടിഞ്ഞാറുഭാഗത്തുള്ള ഉയർന്ന മലമ്പ്രദേശത്തെ ഒരു ഗ്രാമമാണ് നസ്രേത്ത്. ഇന്ന് നസ്രേത്ത് സാമാന്യം വലിയ പട്ടണമാണ്. നസ്രേത്തോടു ചേർന്നുള്ള ഒരു നീരുറവ 'മറിയമിന്റെ കിണർ' എന്ന പേരിൽ അറിയപ്പെടുന്നു. ഇന്ന് നസ്രേത്തിന്റെ എബ്രായ നാമം 'എൽ നസീറ' എന്നാണ്. നസ്രേത്ത് വളരെ ഉയരം കൂടിയ മല ആയതിനാൽ അരാമ്യ ഭാഷക്കാരാണ് 'വീക്ഷാഗോപുരം' (നാടുകാണി) എന്ന അർത്ഥത്തിൽ ആ ഗ്രാമത്തെ നസ്രേത്ത് എന്നു വിളിക്കാൻ തുടങ്ങിയത്. 2:23-ൽ 'അവൻ നസ്രായൻ' എന്നു വിളിക്കപ്പെടും എന്നു പറയുന്ന പ്രവചനം പഴയനിയമത്തിൽ ഒരിടത്തും കാണാനില്ല. എന്നാൽ യെശ.11:1-ൽ "യിശ്ശായിയുടെ കുറ്റിയിൽ നിന്നും ഒരു മുള പൊട്ടിപ്പുറപ്പെടും" എന്ന വാക്യത്തിലെ 'മുള' എന്ന വാക്കിന്റെ എബ്രായ പദം 'നേസ്സർ' (neser) എന്നാണ്. നേസർ-ൽ നിന്നും 'നസറായൻ' ഉരുത്തിരിഞ്ഞു എന്നാണ് പണ്ഡിത മതം.

**1) ആരും അറിയപ്പെടാത്ത ജീവിതമായിരുന്നു**

യേശുവിന്റെ നസ്രേത്തിലെ ജീവിതം അസാധാരണമായി ഒന്നും സംഭവിക്കാത്തതും അതിനാൽ തന്നെ ആരും അറിയാത്തതുമായിരുന്നു. നസ്രേത്ത് അപ്രധാനമായ ഒരു സ്ഥലമായിരുന്നു. നഥനയേൽ ഫിലിപ്പോസിനോടു ചോദിക്കുന്നു, "നസ്രേത്തിൽ നിന്നും നന്മ വരുമോ"?. എന്നാൽ ദൈവം അഗണ്യമായതിനെ ഏറ്റവും ശ്രേഷ്ഠമാക്കി ദൈവപുത്രന്റെ ജീവിതത്തിനു തെരഞ്ഞെടുത്തു. നാമും അപ്രധാനരെങ്കിലും ദൈവം നമ്മെ തെരഞ്ഞെടുത്തു ശ്രേഷ്ഠതയുള്ളവരാക്കുന്നു. ലൂക്കോ. 2:51-ൽ പറയുന്നു, "നസ്രേത്തിൽ അവർക്ക് കീഴടങ്ങിയിരുന്നു' എന്ന്. വിനയാന്വിത ജീവിതത്തിനു മാത്രമെ സ്വയം സമർപ്പിച്ച് കീഴ്പ്പെടുത്തിയിരിപ്പാൻ കഴിയൂ. ജീവിതാന്ത്യം വരെയും അനുസരണത്തോടും വിശ്വാസത്തോടും സ്നേഹത്തോടും കീഴടക്കത്തോടും കൂടിയ ജീവിതമാണ് താഴ്മയുടെ ജീവിതം. നാം എന്തായിരിക്കുന്നു എന്നു ദൈവ മുമ്പാകെ നമ്മെ മനസ്സിലാക്കുന്നതാണ് താഴ്മ (യെശ.6:5). നമുക്കില്ലാത്തത് ഉണ്ട് എന്നു നടിക്കുന്നതും നമുക്കുള്ളത് ഇല്ലെന്നു നടിക്കുന്നതും താഴ്മയല്ല. നമുക്കുള്ളതെന്തും ദൈവ ദാനമായി കാണുന്നതാണ് താഴ്മ. "ലഭിച്ചതല്ലാതെ എനിക്കൊന്നുമില്ല' എന്ന കാഴ്ചപ്പാടാണ് താഴ്മയുടെ ലക്ഷണം. ഒരു ആത്മീക മനുഷ്യൻ എന്നു പറയുന്നത്, "ഒരുവന്റെ ഉള്ളിൽ വളർന്നുകൊണ്ടിരിക്കുന്ന ക്രിസ്തുവാണ്." ഇതിനു സർവ്വ ഗുണങ്ങളുടെയും മാതാവായ താഴ്മയുടെ മക്കളാകാൻ കഴിയണം. നമ്മുടെ കർത്താവിന്റെ ശൈശവകാലം മുതലുള്ള വളർച്ചയിലുടനീളം ക്രൂശിലെ അവസാന നിമിഷം വരെയും നിത്യരാജധാനിയുടെ കവാടത്തിലേക്കു തുറക്കുന്ന താഴ്മയുടെ രാജപാതയിലൂടെയായിരുന്നു സഞ്ചാരം. ലോകത്തിന്റെ പ്രശംസയും ലോകത്തിലെ മാനാഭിമാനങ്ങളും യേശു ത്യജിച്ചു. കാരണം താഴ്മ ആദ്ധ്യാത്മിക സൗന്ദര്യമാണ്, ആത്മതേജസ്സാണ്. താഴ്മയാണ് യഥാർത്ഥ ശക്തിയും മഹത്വത്തിലേക്കുള്ള കരേറ്റം സാധ്യമാക്കുന്നതും. താഴ്മ മനുഷ്യനെ രക്ഷയിലേക്കും പാപബോധത്തിലേക്കും ദൈവാശ്രയത്തിലേക്കും കൂട്ടായ്മയിലേക്കും നയിക്കും. യേശുവിന്റെ നസറേത്തിലെ അറിയപ്പെടാത്ത, അറിയപ്പെടാൻ ആഗ്രഹിക്കാത്ത ജീവിതം ആധുനിക ക്രൈസ്തവന് സാധനാ പാഠമാകേണ്ടതാണ്.

**2) ഏകാന്തതയുടെയും മൗനത്തിന്റെയും പ്രാർത്ഥനയുടേതുമായ ജീവിതം**

നസറേത്തിലെ യേശുവിന്റെ ജീവിതം ഏകാന്തതയുടെയും മൗനത്തിന്റെയും പ്രാർത്ഥനയുടേതുമായിരുന്നു. എന്താണ് ഏകാന്തത? സർവ്വത്തിന്റെയും ഏകമായ അന്തമാണ് ഏകാന്തത. സർവ്വത്തിന്റേയും ഏകമായ അന്തവും ഒപ്പം ആദ്യവും ദൈവമാണ്. ആകയാൽ സർവ്വത്തിന്റെയും ഏകമായ അന്തമായ ദൈവത്തിൽ ആയിരിക്കുന്ന അവസ്ഥയാണ് ഏകാന്തത. യേശുവിന്റെ ജീവിതം മുഴുവൻ ദൈവത്തിൽ സമർപ്പിതമായതും ദൈവത്തിൽ ആയിരുന്നതുമായ ഒന്നായിരുന്നു. സദാ പിതാവാം ദൈവവുമായുള്ള സംസർഗ്ഗത്തിലായിരുന്നു. യേശുവിന്റെ ജീവിതം മൗനത്തിന്റെയും പ്രാർത്ഥനയുടേതുമായിരുന്നു. പരിശുദ്ധ ബസ്സേലിയോസ് പ്രാർത്ഥനയെക്കുറിച്ച് പറയുന്നു, "പ്രാർത്ഥന ആത്മാവിനെ ചൈതന്യവത്താക്കി തീർക്കുന്നു. സ്നേഹത്തിൽ കൂടുതൽ ചലിപ്പിക്കുന്നു. ദൈവത്തെക്കുറിച്ച് വ്യക്തമായ അറിവു ലഭിക്കുന്നു. ദൈവത്തെ ആത്മാവിൽ സ്ഥാപിച്ച് അതിനെ നാം ദൈവത്തിന്റെ മന്ദിരമാക്കി തീർക്കുന്നു. ദൈവത്തിൽ നിന്നു സുകൃതത്തിലേക്കും നയിക്കുന്നു." പ്രാർത്ഥനയിൽ നമ്മുടെ ജീവിത ദുഃഖങ്ങളും പ്രതിസന്ധികളും കാണുന്നതിന് പഠിപ്പിക്കുകയാണ്. അതോടൊപ്പം ഒരു പുതിയ കാഴ്ചപ്പാടോടുകൂടെ അതിന്റെ സന്തോഷവും നേട്ടങ്ങളും നാം മനസ്സിലാക്കുകയാണ്. ദൈവഹൃദയത്തോടു നമ്മുടെ ഹൃദയം ചേർന്നിരിക്കുന്നതാണ് പ്രാർത്ഥന. കർത്താവിന്റെ ജീവിതം ഈ ചേർച്ചയുടെ പാരമ്യമായിരുന്നു. നാം നമുക്കുവേണ്ടി മാത്രമല്ല സഭയ്ക്കും സമൂഹത്തിനും ദുഷ്ടനും ശിഷ്ടനും എല്ലാവർക്കുമായി പ്രാർത്ഥിക്കണം (യെശ.9:1). പ്രാർത്ഥനയുടെ ലക്ഷ്യവുമിതാണ്. അതായത് നമ്മൾ നന്മയുള്ളവരായി തീരുക, ദൈവീകരണത്തിലേക്ക് ഉയരുക എന്നതാണ്.

**3) സാധാരണ ജോലികൾ ചെയ്തുള്ള ജീവിതം**

യേശുവിന്റെ നസ്രേത്തിലെ ജീവിതം സാധാരണ ജോലികൾ ചെയ്തുകൊണ്ടുള്ള ജീവിതമായിരുന്നു. ഒരു സാധാരണ വീട്ടിലെ സാധാരണ ജോലികൾ വിശ്വസ്തതയോടെ ചെയ്തു. വളർത്തുപിതാവായ യൗസേഫ് സാധാരണ തച്ചനായിരുന്നു. ജോലി ചെയ്തു കുടുംബം പുലർത്തി. മറിയ നല്ലൊരു കുടുംബിനി ആയിരുന്നു. യൗസേഫിന്റെയും മകന്റെയും കാര്യങ്ങളിൽ ശ്രദ്ധയോടെ തന്റെ ഉത്തരവാദിത്വം നിർവ്വഹിച്ചു. യേശു അനുസരണയുള്ള മകനായി വീട്ടുജോലികൾ ചെയ്തും കൂടാര പണിയിൽ പിതാവിനെ സഹായിച്ചും ജീവിച്ചു. ഉത്തമമായ ഒരു കുടുംബത്തിന്റെ ദൃഷ്ടാന്തം നാം ഇവിടെ കാണുന്നു. ദൈവത്തോടൊപ്പം ദൈവത്തെ അറിഞ്ഞു ദൈവമഹത്വത്തിനായുള്ള ജീവിതം എത്ര ശ്രേഷ്ഠമാണ്. തച്ചനായ യേശു തനിക്കു പാർക്കുവാൻ നമ്മുടെ ഹൃദയത്തിൽ അവനായൊരു വീടുണ്ടാക്കാൻ നാം അനുവദിക്കുമോ? അഖിലാണ്ഡത്തെ രൂപപ്പെടുത്തിയ ആ തച്ചൻ നമ്മെയും രൂപപ്പെടുത്താൻ അവന്റെ കരങ്ങളിൽ നമ്മെ സമർപ്പിക്കുമോ?. സ്വാർത്ഥ സ്ഥാപിത താല്പര്യങ്ങളുടെ പുറകെ പോകുക മൂലം അധാർമ്മികതയും അനാത്മികതയും വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഈ ലോകത്തിൽ യേശു നമ്മിൽ എത്രയോ അകലത്തിലാണെന്നു ഓർക്കണം. അഥവാ നമ്മൾ യേശുവിൽ നിന്നു എത്രയോ ദൂരത്തായിരിക്കുന്നു. നസ്രേത്തിലെ ജീവിതം പൂർണ്ണ സന്തോഷത്തിന്റെ ജീവിതമായിരുന്നു. മൂന്നു കാര്യങ്ങൾ ആനന്ദകരമായ ജീവിതത്തിനടിസ്ഥാനമാണ്.

ആരാധനാ പഠനം

# തൂയോബോ അഥവാ ഒരുക്ക ശുശ്രൂഷ

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)




വി. കുർബ്ബാനയ്ക്ക് പ്രധാനമായും 3 ഭാഗങ്ങളുണ്ട്. 1) രഹസ്യമായ ഒരുക്ക ശുശ്രൂഷ (തൂയോബോ) 2) പരസ്യമായ ഭാഗം 3) രഹസ്യമായ സമാപന ശുശ്രൂഷ. പ്രഭാത പ്രാർത്ഥനാ സമയത്ത് നടത്തുന്ന രഹസ്യമായ ഒരുക്ക ശുശ്രൂഷയിൽ അപ്പവീഞ്ഞുകൾ ത്രോണോസിൽ ക്രമീകരിക്കുന്ന മൽക്കീസദേക്കിന്റെ ക്രമവും, പുരോഹിതൻ അംശവസ്ത്രങ്ങൾ ധരിച്ച് നടത്തുന്ന അഹരോന്റെ ക്രമവും ഉൾപ്പെടുന്നു.

**മൽക്കീസദേക്കിന്റെ ക്രമം:** യെരുശലേമിന്റെ രാജാവും അത്യുന്നതന്റെ പുരോഹിതനുമായിരുന്ന മൽക്കീസദേക്ക് അപ്പവും വീഞ്ഞും കാഴ്ചവെച്ച് അബ്രഹാമിനെ സ്വീകരിച്ചു (ഉല്പത്തി 14:17-20). എബ്രാ. 7:17-ൽ ക്രിസ്തുവിന്റെ പൗരോഹിത്യം മൽക്കിസദേക്കിന്റെ നിത്യ പൗരോഹിത്യവുമായി സാമ്യപ്പെടുത്തുന്നുണ്ട്. തൂയോബോ ശുശ്രൂഷയിൽ ത്രോണോസിൽ അപ്പവും വീഞ്ഞും ഒരുക്കി വയ്ക്കുന്നത് മൽക്കീസദേക്ക് അപ്പവീഞ്ഞുകൾ കാഴ്ചവച്ച് ബലി അർപ്പിച്ചതിന് സമാനമാകയാൽ ഇതിന് മൽക്കീസദേക്കിന്റെ ക്രമമെന്ന് പറയുന്നു.

അപ്പവീഞ്ഞുകൾ മധ്യപൂർവ്വ ദേശങ്ങളിലെ ജനങ്ങളുടെ ആഹാരവസ്തുക്കളാണ്. ആഹാരവസ്തുക്കൾ ദൈവമുമ്പാകെ സമർപ്പിക്കുന്നതുവഴി മനുഷ്യർ തങ്ങളുടെ ഉപജീവനം, അഥവാ ജീവിതം തന്നെ ദൈവത്തിന് കാഴ്ച വയ്ക്കുകയാണ്. അധ്വാനഫലം ദൈവത്തിന് കാഴ്ച അർപ്പിക്കുമ്പോൾ മനുഷ്യർ സ്വയം ദൈവത്തിന് സമർപ്പിക്കുകയാണ് ചെയ്യുന്നത്.

പ്രഭാത പ്രാർത്ഥന സമയത്ത് സമാധാനം ചോദിച്ചതിനു ശേഷം ത്രോണോസിന്റെ കോണുകൾ മുത്തി പുരോഹിതൻ ദർഗായിൽ കയറി നിന്ന് രണ്ടു കൈകൾ കൊണ്ടും അപ്പമെടുത്ത് പീലാസായിൽ വയ്ക്കുന്നു. കർത്താവിന്റെ ദൈവത്വം നമ്മുടെ മനുഷ്യത്വവുമായി സംയോജിച്ചതിനാലും, കുരിശിൽ വച്ച് കർത്താവിന്റെ വിലാവിൽ പടയാളി കുത്തിയപ്പോൾ രക്തവും വെള്ളവും പുറപ്പെട്ടതിനാലും (യോഹ. 19:34) വെള്ളം വീഞ്ഞുമായി കലർത്തി വി. കുർബ്ബാനയിൽ ഉപയോഗിക്കുന്നു. അപ്പ വീഞ്ഞുകൾ ക്രമീകരിച്ചതിനുശേഷം പ്രൊമിയോൻ, സെദറാ, കോലോ, എത്രോ, എക്ബോ ഹൂത്തോമ്മോ, കർതൃപ്രാർത്ഥന... ഇവയോടുകൂടി തൂയോബോയുടെ ആദ്യഭാഗം ആവസാനിക്കുന്നു.

**അഹറോന്റെ ക്രമം:** തൂയോബോ ശുശ്രൂഷയിലെ രണ്ടാമത്തെ ഭാഗത്തിന് അഹറോന്റെ ക്രമമെന്ന് പറയുന്നു. മോശയുടെയും അഹറോന്റെയും പൗരോഹിത്യത്തിലേക്കായിരുന്നു (ലേവ്യ 8:1-10) ക്രിസ്തു അപ്പോസ്തോലന്മാരെ ഉയർത്തിയത്. തൻ കരങ്ങൾ ഉയർത്തി പൗരോഹിത്യത്തിന്റെ ദാനം അപ്പോസ്തലന്മാർക്ക് നല്കുകയായിരുന്നു. ഈ ക്രമത്തിലെ പ്രധാനപ്പെട്ട രണ്ട് ഭാഗങ്ങളായ അംശവസ്ത്രം ധരിക്കുന്നതും ധൂപമർപ്പിക്കുന്നതും അഹറോന്റെ അംശവസ്ത്രത്തിന്റെയും പൗരോഹിത്യ ശുശ്രൂഷയാകുന്ന ധൂപാർപ്പണത്തിന്റെയും തുടർച്ചയായി കാണുന്നു.

പട്ടക്കാരൻ അപ്പവീഞ്ഞുകൾ ഇരിക്കുന്ന കാസായും പീലാസായും എടുത്ത് കൈകൾ കുരിശാകൃതിയിൽ പിടിച്ച് ചൊല്ലുന്ന മദ്ധ്യസ്ഥ പ്രാർത്ഥനയിൽ ആദാമും ഹൗവ്വായും തുടങ്ങി ആദിമുതൽ ഇന്നേ ദിവസം വരെ ദൈവത്തെ പ്രസാദിപ്പിച്ചിട്ടുള്ള സകലരേയും ഓർക്കുന്നു. പിന്നീട് രോഗികൾ, കുമ്പസാരം നടത്തിയവർ, വാങ്ങിപ്പോയവർ, പട്ടക്കാരന്റെ ബന്ധുമിത്രാദികൾ എന്നിവരെ പ്രത്യേകം ഓർക്കുന്നു. തുടർന്ന് കാസായും പീലാസായും ത്രോണോസിൽ വച്ച് ശോശപ്പാകൊണ്ട് മൂടി ധൂപം അണച്ച് ദൈവമാതാവിനെയും, പരിശുദ്ധന്മാരെയും, ജീവനുള്ളവരെയും വാങ്ങിപ്പോയവരെയും പ്രത്യേകം സ്മരിച്ച് പ്രാർത്ഥിക്കുന്നു. വി. കുർബ്ബാനയിൽ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത യാചിക്കുന്നതു കൂടാതെ അവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നുണ്ട്. പരിശുദ്ധന്മാർ നമുക്ക് വേണ്ടി പ്രാർത്ഥിക്കുന്നതുപോലെ നാം അവർക്കു വേണ്ടി പ്രാർത്ഥിക്കുവാനും ബാദ്ധ്യസ്ഥരാണ്. കാരണം ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗമായിട്ടാണ് നാം പ്രാർത്ഥിക്കുന്നത്. വാങ്ങിപ്പോയവരും വിശുദ്ധന്മാരും ആ ശരീരത്തിലെ സജീവാംഗങ്ങളാണ്. ഓരോ പ്രാർത്ഥനയും ക്രിസ്തുവിന്റെ ശരീരമായ സഭയിൽ നിന്ന് ദൈവസന്നിധിയിലേക്ക് ഉയരുന്ന പരിമള ധൂപമാണ്. അതുകൊണ്ടാണ് വിശുദ്ധന്മാർക്കു വേണ്ടിയും വാങ്ങിപ്പോയവർക്കുവേണ്ടിയും നാം വി. കുർബ്ബാനയിൽ പ്രാർത്ഥിക്കുന്നത്.

---

1) ദൈവത്തോടുള്ള നമ്മുടെ കടമകൾ നിവർത്തിക്കുക. ദൈവനാമമഹത്വത്തിനുതകുന്ന ജീവിതസംസ്കാരം വളർത്തിയെടുക്കുക. ആദ്ധ്യാത്മിക സംശിക്ഷണമുള്ള ജീവിതത്തിലൂടെ ദൈവീക മൂല്യങ്ങൾ കരുപ്പിടിപ്പിച്ച് ദൈവീകരായി ഉത്തമ ദൈവീക സാക്ഷ്യം വഹിക്കുക. 2) മറ്റുള്ളവരോടുള്ള നമ്മുടെ കടമകൾ നിവർത്തിക്കുക. സഹോദരവർഗ്ഗത്തിൽ ക്രിസ്തുവിനെ കണ്ട് അർഹതപ്പെട്ടവന് അർഹമായ രീതിയിൽ നിസ്വാർത്ഥമായി ശുശ്രൂഷകൾ ചെയ്യുക. "ഈ ചെറിയവനു ചെയ്തതെല്ലാം എനിക്കാകുന്നു ചെയ്തത്" എന്ന കർത്തൃവചനം എപ്പോഴും ഓർത്ത് അതിൻപ്രകാരം പ്രതികരിക്കുക. സാമൂഹ്യ പ്രതിബദ്ധത ജീവിതലക്ഷ്യമായി തീരട്ടെ. 3) നമ്മോടുതന്നെയുള്ള കടമകൾ നിവർത്തിക്കുക. നാം ആരാണ്, നമ്മുടെ ദൗത്യം എന്താണ്, നാം എന്താകാനുള്ളവരാണ് തുടങ്ങിയ ചോദ്യങ്ങൾക്ക് ജീവിതത്തിലൂടെ ഉത്തരം നൽകുവാൻ കഴിയണം.

**4) അധികാരത്തിൻ കീഴിലുള്ള ജീവിതം**

യേശുവിന്റെ നസ്രേത്തിലെ ജീവിതം അധികാരത്തിൻ കീഴിലുള്ള ജീവിതമായിരുന്നു. ദൈവപുത്രനെ വളർത്താൻ ഭൂമിയിലെ മനുഷ്യരെ ദൈവം തെരഞ്ഞെടുത്തു. വിശുദ്ധ യൗസേഫിനോടും വി. മറിയമിനോടുമുള്ള പൂർണ്ണ അനുസരണത്തിലും വിധേയത്വത്തിലും യേശു ജീവിച്ചു എന്നത് എത്രയോ ആശ്ചര്യകരം. അധികാരത്തിൻ കീഴിൽ അനുസരണയോടെ ജീവിക്കുക എന്നത് ദൈവേഷ്ടമാണ്. ശമുവേൽ പ്രവാചകൻ പറയുന്നു, "ഇതാ അനുസരിക്കുന്നത് യാഗത്തെക്കാളും ശ്രദ്ധിക്കുന്നത് മുട്ടാടുകളുടെ മേദസ്സിനെക്കാളും നല്ലത്" (1 ശമു.15:22). വി. അഗസ്തിനോസ് ഓർമിപ്പിക്കുന്നു, "ഏദനിൽ നന്മതിന്മകളുടെ അറിവിന്റെ വൃക്ഷം സ്ഥാപിച്ചത് അനുസരണത്തിന്റെ മാഹാത്മ്യം കാണിക്കുന്നതിനും അനുസരണക്കേടിന്റെ ഭീകരത കാട്ടുന്നതിനുമാണ്." അനുസരണം അനുഗ്രഹകരമാണ്. മറുതലിക്കുന്നതാണ് വ്യക്തിത്വത്തിന്റെ ശ്രേഷ്ഠത എന്നു വ്യർത്ഥമായി ചിന്തിക്കുന്ന മൂഢത അജ്ഞതയാലുള്ളതാണ്. ഒരുപക്ഷേ വേദന ഉളവാക്കുന്ന കല്പനകളാണെങ്കിൽ പോലും അനുസരിക്കുന്നത് അതിൽതന്നെ അനുഗ്രഹകരവും ദൈവപ്രീതിക്കാധാരവുമാണ്.

# പുതിയ നിയമപഠനം

ഫാ. ഡോ. റജി മാത്യു
(ഓർത്തഡോക്സ് സെമിനാരി)



## സൗഖ്യദായകനായ യേശുവും ശിഷ്യത്വ പാതയിലെ തത്വങ്ങളും

(മത്താ. 8:1-9:33)

**വി.** മത്തായിയുടെ സുവിശേഷത്തിലെ എട്ടും ഒൻപതും അധ്യായങ്ങൾ യേശു ചെയ്ത ചില രോഗശാന്തി ശുശ്രൂഷകളുടെ വിവരണങ്ങളാണ്. മുൻ അധ്യായങ്ങളിൽ ചെയ്തതുപോലെ തന്നെ ഇവിടെയും ഒരു പ്രത്യേക വിഷയത്തിൽ ഉൾപ്പെടുന്ന കാര്യങ്ങൾ അടുക്കോടുകൂടി പറയുന്നതിൽ സുവിശേഷകന്റെ താല്പര്യം പ്രകടമാണ്. മൊത്തത്തിൽ പറയുന്ന ഒൻപതു രോഗശാന്തി ശുശ്രൂഷകളെ മൂന്നായി തരംതിരിക്കുന്നു (മത്താ. 8:1-16; 23-9:8; 9:18-34). ഇവ ഓരോന്നും കഴിയുമ്പോൾ ശിഷ്യത്വത്തെ സംബന്ധിക്കുന്ന യേശുവിന്റെ വാക്കുകൾ അനുബന്ധമായും ചേർത്തിട്ടുണ്ട് (മത്താ. 8:18-22; 9:917; 9:3538).

**a) കുഷ്ഠരോഗിയും, ശതാധിപന്റെ ദാസനും, പത്രോസിന്റെ അമ്മാവിയമ്മയും** (മത്താ. 8:1-17): അക്കാലത്ത് വലിയ രോഗമായിരുന്ന കുഷ്ഠം ബാധിച്ച മനുഷ്യനെ യേശു "സ്പർശിച്ച്" സൗഖ്യം നൽകുന്നത് വിപ്ലവാത്മകമായ ഒരു പ്രവർത്തിയായിരുന്നു. അന്നും ഇന്നും ത്വക്കിന്റെ പുറത്ത് രോഗം ബാധിച്ചവരോടു സമൂഹം അകലം പാലിക്കുകയും അവജ്ഞയോടെ പെരുമാറുകയുമാണല്ലോ ചെയ്യുന്നത്. ശരീരത്തിനകത്ത് എത്ര മാരകമായ രോഗം ബാധിച്ചാലും അത് രോഗിയെ സമൂഹത്തിൽ നിന്നും അകറ്റുന്നതല്ല. ഇതുകൊണ്ടുതന്നെയാണ് കുഷ്ഠരോഗിയെ വീണ്ടും അവന്റെ സമൂഹത്തിൽ പ്രവേശിപ്പിക്കുന്നതിനുള്ള ആദ്യപടിയായി പുരോഹിതന്റെ അടുക്കൽ പോയി ശുദ്ധീകരിക്കപ്പെട്ടവർക്ക് ലഭിക്കുന്ന അംഗീകാരം തേടുവാൻ യേശു ഉപദേശിക്കുന്നത്.

ശതാധിപന്റെ ദാസനെ സുഖപ്പെടുത്തുന്നതിലൂടെ യേശു വിജാതികളുടെയിടയിലുള്ളവർ എങ്ങനെ ദൈവസ്നേഹത്തിനർഹരാണെന്നും പഠിപ്പിക്കുകയാണ് ചെയ്യുന്നത്. റോമൻ സൈന്യാധിപന്റെ വിശ്വാസം യിസ്രായേലിൽ ഒരുവനുപോലും ഇല്ലാത്ത സുകൃതമായി യേശു പ്രഖ്യാപിക്കുന്നു (മത്താ. 8:10). കിഴക്കുനിന്നും പടിഞ്ഞാറുനിന്നും അനേകം വിജാതീയർ വന്ന് അബ്രഹാം, യിസഹാക്ക്, യാക്കോബ് എന്നീ പിതാക്കന്മാരുമായി സ്വർഗ്ഗരാജ്യത്തിൽ അത്താഴ സംസർഗ്ഗത്തിലായിത്തീരുമെന്ന പ്രവചനവും യേശു പ്രഖ്യാപിക്കുന്നു (മത്താ. 8:11-12). പത്രോസിന്റെ അമ്മാവിയമ്മയുടെ ജ്വരം മാരകമാണ്. കൊറോണ വൈറസിന്റെ ആക്രമണത്തിൽ ഒരുവർഷമായി കഷ്ടപ്പെടുന്ന ലോകത്തിന് യേശു പ്രത്യാശ നൽകുന്നവനാണ്; അവൻ നമ്മുടെ രോഗങ്ങളെ സ്വയം സ്വീകരിച്ചവനുമാണ് (മത്താ. 8:17) എന്ന പ്രവചനശബ്ദം (യെശ. 53:4) ഇതിലൂടെ പൂർത്തീകരിക്കപ്പെടുന്നു.

**b) കൊടുങ്കാറ്റും, ഗദരയിലെ ഭൂതഗ്രസ്തനും, പക്ഷവാതരോഗിയും** (മത്താ. 8:23-9:8): യേശുവും ശിഷ്യന്മാരും സഞ്ചരിച്ച വഞ്ചി കൊടുങ്കാറ്റിൽ ഉൾപ്പെടുന്നത് ഏവരെയും പരിഭ്രാന്തിയിലാക്കി. ഇതിനിടയിലും ശാന്തമായി ഉറങ്ങുന്ന യേശുവിനെ ശിഷ്യന്മാർ മരണഭീതിയോടെ വിളിച്ചുണർത്തുമ്പോൾ യേശു അത്ഭുതത്തോടെ ചോദിക്കുന്നത് അവരുടെ അല്പവിശ്വാസത്തെപ്പറ്റിയാണ്. ദൈവത്തിൽ അടിയുറച്ച് വിശ്വസിക്കുന്നവന് ഒരു കൊടുങ്കാറ്റും ഭീതിയുണർത്തുന്നില്ല. ദൈവം കാറ്റിനെയും കടലിനെയും വരുതിയിൽ നിർത്തുവാൻ കെല്പുള്ളവനാണ്. ഗദര ഗ്രാമത്തെ മുഴുവൻ പരിഭ്രാന്തിയിലാക്കിയ ഭൂതങ്ങളെയും യേശു വരുതിയിൽ നിർത്തുന്നു. കല്ലറകളിൽ നിന്നും പുറപ്പെട്ടുവന്ന ഭൂതങ്ങൾ ഭയപ്പെട്ടു ചോദിക്കുന്നത് "ദൈവപുത്രാ നീ ഞങ്ങളെ ഉപദ്രവിക്കുന്നതെന്ത്?" എന്നയർത്ഥം വരുന്ന ചോദ്യമാണ്. യേശു ഭൂതങ്ങളെ പന്നിക്കൂട്ടത്തിലയയ്ക്കുന്നതും അവ കൂട്ടത്തോടെ കടലിൽ വീഴുന്നതും പന്നികളുടെ യജമാനന്മാരെ വിഷമത്തിലാക്കി. ഒരു ഗ്രാമത്തെ മുഴുവൻ ഭയത്തിൽ നിന്നും വിടുവിച്ച യേശുവിനെ പ്രശംസിക്കുന്നതിനുപകരം തങ്ങൾക്ക് സാമ്പത്തിക നഷ്ടം വരുത്തിയ യേശുവിനെ യാത്രയയ്ക്കാനാണവർ ഉദ്യമിക്കുന്നത്. യേശുവിന്റെ സ്വന്തം ഗ്രാമത്തിൽ ശയ്യാവലംബിയായി കിടന്ന മനുഷ്യന് പാപമോചനം നൽകി യേശു സുഖം നൽകുന്നു. എല്ലാ രോഗങ്ങളും പാപം മൂലമല്ല (യോഹ. 9:3) എന്നുപഠിപ്പിച്ച യേശു കഫർന്നഹൂമിലെ ഈ യുവാവ് പാപം മൂലം പക്ഷവാതരോഗിയായിത്തീർന്നു എന്ന യാഥാർത്ഥ്യം മറച്ചുവയ്ക്കുന്നില്ല. എന്നാൽ അവനും മാന്യമായ ഒരു ജീവിതം യേശു നൽകുകയാണ് ചെയ്യുന്നത്.

**c) രക്തസ്രാവക്കാരിയും, കുരുടന്മാരും, ഊമനും** (മത്താ. 9:18-34).: വി. മർക്കോസ് 5:22-43 ൽ പറയുന്ന പള്ളിപ്രമാണിയായ യായീറോസിന്റെ മകളുടെ ഉയിർപ്പും, പന്ത്രണ്ട് കൊല്ലമായി രക്തസ്രാവമുണ്ടായിരുന്ന സ്ത്രീയുടെ സൗഖ്യവും വി. മത്തായി ശ്ലീഹാ സംക്ഷിപ്തമായി പറയുകയും അതിൽത്തന്നെ സ്ത്രീയുടെ സൗഖ്യത്തിൽ അമിത പ്രാധാന്യം നൽകുകയും ചെയ്യുന്നു. ലേവ്യാപുസ്തകം 15-ാം അധ്യായമനുസരിച്ച് അശുദ്ധയായിരുന്ന സ്ത്രീയോട് യേശു വാത്സല്യത്തോടെ ഇടപെടുന്നത് ഇന്നും സ്ത്രീകളുടെ ജൈവപരമായ മാറ്റങ്ങളിൽ അവരെ അശുദ്ധരായി കാണുന്നവർക്കുള്ള ഗുണപാഠമായി കരുതാം.

വഴിയരികെ ഇരിക്കുന്ന കുരുടന്മാരുടെ അഭയയാചനയാണ് - "ഞങ്ങളോടു കരുണ ചെയ്യണമെ" - നാം പ്രാർത്ഥനാ വചനമായി സ്വീകരിച്ചിരിക്കുന്നത്. ബധിരനും ഊമനുമായവനെ സൗഖ്യമാക്കുന്നതിലൂടെ യേശു ദുരാത്മാക്കളുടെ മേൽ അധികാരമുള്ളവനാണെന്നു ജനം തിരിച്ചറിയുന്നു. മുകളിൽ പറഞ്ഞ ഒൻപത് അത്ഭുത പ്രവർത്തനങ്ങളുടെയും ഇടയിൽ ശിഷ്യത്വം സംബന്ധിച്ചു പറയുന്ന ഭാഗങ്ങൾ (മത്താ. 8:18-22; 9:9-17; 9:35-38) യേശുവിന്റെ അത്ഭുതപ്രവർത്തനങ്ങൾ ദൈവരാജ്യത്തെപ്പറ്റിയുള്ള തന്റെ സുവിശേഷ പ്രബോധനത്തിന്റെ അനിഷേധ്യ ഭാഗമായിട്ടാണ് നാം കാണേണ്ടത്. ചുങ്കക്കാരനായിരുന്ന വി. മത്തായി ശ്ലീഹാ യേശുവിന്റെ അനുഗാമിയായിത്തീർന്നതും ഇതിനിടയിലെ സുപ്രധാന സംഭവമാണ്. ചുരുക്കത്തിൽ താഴെപ്പറയുന്ന കാര്യങ്ങൾ ഇന്നത്തെ ചർച്ചാവിഷയത്തിൽ നിന്നും ഉരുത്തിരിയുന്നു:

1) യേശു സൗഖ്യദായകനാണെന്നുള്ളത് പ്രവചന നിവർത്തിയാണ് (യെശ. 53). 2) മാരകമായ രോഗങ്ങൾ യേശുവിലുള്ള വിശ്വാസത്തിലൂടെ മാറ്റപ്പെടാവുന്നതാണ്. 3) ദൈവ പുത്രനായ ക്രിസ്തു പിശാചിന്മേൽ അധികാരമുള്ളവനാണ്. 4) രോഗം മൂലം സമൂഹത്തിൽ നിന്നും ഒറ്റപ്പെടുന്നവരെ യേശു സ്നേഹിക്കുന്നു. 5) പ്രകൃതിപോലും യേശുവിന്റെ കല്പനകൾക്ക് കീഴ്പ്പെട്ടുകഴിയുന്നു. 6) യേശുവിന്റെ അത്ഭുത പ്രവർത്തനങ്ങൾക്ക് സാക്ഷിയായവർ അവന്റെ ശിഷ്യത്വപാതയിലായിത്തീർന്നു. 7) ദൈവരാജ്യത്തിൽ യഹൂദൻ-യവനൻ, ആരോഗ്യമുള്ളവൻ-രോഗി, അശുദ്ധൻ-ശുദ്ധിയുള്ളവൻ എന്ന വേർതിരിവുകൾ ഇല്ല. ദൈവം ഏവരെയും സ്നേഹിക്കുന്നു.

തുടരും...

# പഴയനിയമ പഠനം – 11

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## 1,2 രാജാക്കന്മാരുടെ പുസ്തകം

പുരാതന കൈയ്യെഴുത്തു ചുരുളുകളിൽ 1,2 ശമുവേലും 1,2 രാജാക്കന്മാരും ഒറ്റച്ചുരുളായാണ് സൂക്ഷിക്കുന്നത്. യവനപരിഭാഷയാണിത് നാലായി തിരിച്ചത്, അപ്പോഴും രാജാക്കന്മാരുടെ നാലു പുസ്തകങ്ങളായി ഇത് അറിയപ്പെട്ടു. പെഷിത്തായിലും 1,2,3,4 രാജാക്കന്മാരുടെ പുസ്തകങ്ങളായാണ് ചേർത്തിരിക്കുന്നത്. എന്നാൽ ആധുനിക പരിഭാഷകൾ 1, 2 ശമുവേൽ, 1, 2 രാജാക്കന്മാർ എന്ന് പേരുനൽകി. രാജാക്കന്മാരുടെ രണ്ടുപുസ്തകങ്ങളും 1 ശമുവേലിൽ തുടങ്ങിവച്ച യിസ്രായേലിന്റെ രാജത്വത്തിന്റെ കഥ തുടരുകയാണ്. ദാവീദിന്റെ മരണം, ശലോമോന്റെ സ്ഥാനാരോഹണം എന്നിവയിലാരംഭിച്ച് ജനം പ്രവാസത്തിലേക്കു നീങ്ങുന്നതുവരെയുള്ള കഥകളാണ് രാജാക്കന്മാരുടെ പുസ്തകങ്ങളിൽ വിവരിക്കുന്നത്.

1 രാജാക്കന്മാരുടെ പുസ്തകം ശലോമോന്റെ സ്ഥാനാരോഹണം, ദാവീദിന്റെ മരണം (അ.1-2) എന്നിവയുടെ വിവരണങ്ങളോടെ ആരംഭിക്കുന്നു. ശലോമോന്റെ ഭരണകാലത്തെ വർണ്ണിക്കുന്നു (അ 3-11) പരസ്പരം മത്സരിക്കുകയും ചിലപ്പോൾ സഖ്യതയിൽ വരികയും ചെയ്യുന്ന വിഭജിത രാജ്യങ്ങളുടെ കഥയിൽ-വടക്ക് ആഹാബിന്റെയും, തെക്ക് യഹോശാഫാത്തിന്റെയും കഥ (അ. 12-22)യിൽ അവസാനിക്കുന്നു.

യഹൂദന്മാരുടെ തൽമൂദ് പാരമ്പര്യപ്രകാരം, ഈ ഗ്രന്ഥങ്ങൾ യിരെമ്യാ പ്രവാചകനെഴുതിയത് എന്ന് വിശ്വസിക്കപ്പെടുന്നു. പഴയനിയമ ഗ്രന്ഥങ്ങളെല്ലാം പ്രവാചകന്മാരാൽ എഴുതപ്പെട്ടതെന്ന യഹൂദപാരമ്പര്യവുമായി ഇത് ചേർന്നുപോകും. അങ്ങനെയെങ്കിൽ ക്രി. മു. 600 ൽ എഴുതപ്പെട്ടു എന്ന് അനുമാനിക്കാം. അതിനുശേഷം (550) ചില കൂട്ടിച്ചേർക്കലുകളും ഉണ്ടായിട്ടുണ്ട് എന്ന് ഈ പാരമ്പര്യം പറയുന്നു. എന്നാൽ ഈ പുസ്തകത്തിന്റെ രചനയ്ക്കു പിന്നിൽ ദീർഘമായ ചരിത്രമുണ്ടെന്ന് വേദപണ്ഡിതർ അഭിപ്രായപ്പെടുന്നു. ശമുവേലിന്റെ പുസ്തകാമുഖത്തിൽ സൂചിപ്പിച്ചതുപോലെ ഇത് 'ആവർത്തനാധിഷ്ഠിത' ചരിത്രകാരന്റെ രചനയാണ് എന്നാണ് പൊതുമതം. പലകാലഘട്ടങ്ങളിലെ സംഭവങ്ങൾ കൂട്ടിച്ചേർത്ത്, എഴുതി, സംശോധന നടത്തി, ലഭ്യമായ വ്യത്യസ്ത രേഖകളുമായി ഒത്തുനോക്കി (ഉദാ. ശലോമോന്റെ വൃത്താന്തപുസ്തകം 1 രാജാ. 11:41) കഥകളും വാമൊഴി പാരമ്പര്യങ്ങളും കോർത്തെടുത്ത് (ഉദാ. ഏലിയാവ്, എലീശാ എന്നിവരുടെ കഥകൾ) ആവർത്തനാധിഷ്ഠിത ചരിത്രകാരൻ ഈ ഗ്രന്ഥങ്ങൾ തയ്യാറാക്കി. യോശിയാവിന്റെയോ ഹിസ്കയാവിന്റെയോ ഭരണകാലത്ത് പ്രവാസത്തിനുമുമ്പ് എഴുതപ്പെട്ടവ പിൽക്കാലത്ത്, പ്രവാസാനന്തരം ഒന്നുകൂടെ പരിഷ്ക്കരിക്കപ്പെട്ടു എന്ന് ചിന്തിക്കുന്നതാകും അഭികാമ്യം. (സാമൂഹ്യ-മത പരിഷ്കർത്താവാണ് യോശീയാവ്/ഹിസ്കിയാവ് എന്നവിധത്തിലുണ്ടായ പ്രതീക്ഷ നശിച്ച് യഹൂദായുടെ പ്രവാസം (ക്രി.മു. 587) ഒരു യാഥാർത്ഥ്യമായപ്പോൾ ആണ് ഈ പരിഷ്ക്കരണം രചനയിലുണ്ടായത്). രാജാക്കന്മാരുടെ ഭരണകാലഘട്ടത്തേക്കുറിച്ചുള്ള കൃത്യമായ കണക്ക് (1 രാജാ. 14:21-22, 29-31) സംഭവങ്ങളുടെ പ്രസംഗ സമാനമായ അവതരണരീതി (1 രാജാ. 2:1-4, 8:22-40) എന്നിവയെല്ലാം ആവർത്തനാധിഷ്ഠിത ചരിത്രകാരന്റെ ശൈലിയാണെന്ന് പണ്ഡിതമതം.

1, 2 രാജാക്കന്മാരുടെ പുസ്തകം രാഷ്ട്രീയ ചരിത്രമാണ് പറയുന്നതെങ്കിലും അതിന്റെ താല്പര്യം ധാർമ്മിക-മതമൂല്യങ്ങളുടെ ച്യുതിയ്ക്കും അതുമൂലമുണ്ടായ ദേശീയ-സ്വയംഭരണ വീഴ്ചയ്ക്കും അടിസ്ഥാനം ദൈവബന്ധം നഷ്ടപ്പെടുത്തിയതാണെന്ന വേദശാസ്ത്രചിന്തയാണ്. അതുകൊണ്ട് ഈ വിവരണങ്ങളെ വേദശാസ്ത്ര വിവരണങ്ങൾ എന്നുതന്നെ പറയാം. ശലോമോന്റെ ഭരണം (1 രാജാ. 1-11), യിസ്രായേൽ യഹൂദാരാജ്യങ്ങൾ (1 രാജാ 12-2 രാജാ.17), യഹൂദാരാജ്യം (2 രാജാ.18-25) എന്നിങ്ങനെ ഈ ചരിത്രകാലത്തെ നമുക്ക് വിഭജിക്കാം. രാജാക്കന്മാരെ വിലയിരുത്തുന്നത് അവർ എത്രമാത്രം യഹോവയോടും അവന്റെ വഴികളോടും ചേർന്നുനടന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. യെരുശലേം ദേവാലയത്തിന് ഇവിടെ പ്രധാന പങ്കുണ്ട് . യഥാർത്ഥ ആരാധന യെരുശലേമിലാണ്. ഈവക കാര്യങ്ങളിൽ ജനങ്ങളും വിമർശിക്കപ്പെടുന്നുണ്ട്.

ഈ വിവരണങ്ങൾ രാജ്യം സുസ്ഥിരമാക്കിയ ശലോമോനെ ശ്ലാഘിക്കുന്നു. അന്തർദ്ദേശീയ വ്യാപാരം വർദ്ധിപ്പിച്ചതിനാൽ ഒരു മഹാനായി ചിത്രീകരിക്കുന്നു. യെരുശലേം ദേവാലയവും കൊട്ടാര-അന്തപുരങ്ങളും നിർമ്മിച്ച മഹത് വ്യക്തിയായി വാഴ്ത്തുന്നു. കോട്ടമതിലുകൾ പണിതതിനാൽ പ്രസിദ്ധനായിക്കാണിക്കുന്നു. എന്നാലിതിനെല്ലാമായി ജനത്തെ വൻനികുതിദായകരാക്കി ബുദ്ധിമുട്ടിച്ചതും, നിർബന്ധിത തൊഴിൽ യുദ്ധസേവനങ്ങളും പ്രജകളെ രാജാവിൽ നിന്നകറ്റിയതായി പറയുന്നു. മതജീവിതത്തിലെ 'ബഹുദൈവാരാധന'ക്കാര്യത്തിലും വിമർശിതനാക്കുന്നു. ഇങ്ങനെ രാജാക്കന്മാർ തങ്ങളുടെ ഉത്തരവാദിത്ത നിർവ്വഹണത്തിൽ ദൈവത്തെ ചേർത്തു-അകറ്റിനിർത്തുന്നതിന്റെ അടിസ്ഥാനത്തിൽ അവരുടെ ജയാപജയങ്ങളെ വിലയിരുത്തുകയാണ് ആവർത്തനാധിഷ്ഠിത ചരിത്രകാരൻ ചെയ്യുന്നത്. രാഷ്ട്രീയ-സാമൂഹ്യ ജീവിതത്തിലെ അവസ്ഥകളേയും ഈ അടിസ്ഥാനത്തിലാണ് അവതരിപ്പിക്കുന്നത്. വടക്കേ രാജ്യത്തെ ആദ്യരാജാവായ യൊരൊബെയാമിനെയും പിൻതുടർന്നുവന്ന രാജഭരണത്തേയും ഈ മാനദണ്ഡം ഉപയോഗിച്ചുതന്നെയാണ് വിലയിരുത്തുന്നത്. മതധാർമ്മിക ജീവിതത്തിൽ അപചയമുണ്ടാകുമ്പോൾ പ്രവാചകന്മാരുടെ വാക്കുകളിലൂടെ ചരിത്രകാരൻ തന്റെ വേദശാസ്ത്രകാഴ്ചപ്പാട് വ്യക്തമായി വെളിപ്പെടുത്തുന്നു. അത് യിസ്രായേലിന്റെ ദൈവത്തോടുള്ള അചഞ്ചലമായ ഭക്തിതന്നെ.

തുടരും..



ഞങ്ങളുടെ മകൾ സ്വതവേ അന്തർമുഖിയായിരുന്നു. ആരോടും അധികം കൂട്ടില്ലാത്ത അടക്കമൊതുക്കം ഒക്കെയുള്ള ഒരു സാധാരണ പെൺകുട്ടി. ഡിഗ്രിക്ക് പഠിച്ചുകൊണ്ടിരുന്നപ്പോൾ ആകെ ഒരു മാറ്റം-അവൾ കൂടുതൽ അണിഞ്ഞൊരുങ്ങാൻ തുടങ്ങി, ചെലവുകളും കൂടി. കൂട്ടുകാരോടൊപ്പം കറങ്ങിനടക്കുക, ആൺകുട്ടികളോട് പാലിക്കേണ്ട അകലമൊന്നും പാലിക്കാതെ ഇടപെടുക-ഇതൊക്കെ കണ്ടപ്പോൾ എനിക്ക് ആധിയായി. പെൺകുട്ടികൾ ഇക്കാലത്ത് കുറച്ച് സ്മാർട്ട് ആകുന്നതിൽ എന്താണ് കുഴപ്പം എന്ന മട്ടിലാണ് അന്ന് എല്ലാവരും എന്നെ ആശ്വസിപ്പിച്ചത്. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ മാനസിക സമനില തെറ്റിയതുപോലെയായി അവളുടെ സംസാര രീതികൾ. അവൾക്ക് എന്തോ ദിവ്യശക്തി ലഭിച്ചിരിക്കുന്നു, അവൾ പ്രാർത്ഥിച്ചാൽ രോഗികൾക്ക് സൗഖ്യമുണ്ടാകും, ഒരു IPS കാരൻ അവളുമായി പ്രണയത്തിലാണ് എന്നിങ്ങനെയൊക്കെ പറഞ്ഞു തുടങ്ങി. ഉറക്കവും തീരെ ഇല്ലാതെയായി. വളരെ നിർബന്ധിച്ചിട്ടാണ് ഒരു സൈക്യാട്രിസ്റ്റിനെ കാണാൻ സമ്മതിച്ചത്. ഡോക്ടറുടെ നിർദ്ദേശപ്രകാരം മൂന്നാഴ്ചയോളം ഒരു ആശുപത്രിയിൽ കിടന്നു. രോഗം ഒരുവിധം ഭേദമായി ക്ലാസ്സിലൊക്കെ പോയി തുടങ്ങിയപ്പോഴാണ് ലോക്ഡൗൺ വന്നത്. ഇപ്പോഴും മരുന്നുകൾ കഴിക്കുന്നുണ്ട്. പക്ഷേ മോൾക്ക് പഴയതുപോലെയുള്ള പ്രസരിപ്പില്ല. എപ്പോഴും ഓരോ നെഗറ്റീവ് ചിന്തകൾ ആണ്. "എനിക്കിനി പഠിക്കാൻ കഴിയില്ല എനിക്ക് ഒരു വിവാഹജീവിതം ഒന്നും ഉണ്ടാകില്ല. എന്നെ കാണാൻ ഒരു ഭംഗിയുമില്ല, ആർക്കും എന്നെ ഇഷ്ടമാകില്ല, നിങ്ങൾക്കൊക്കെ ഞാൻ ഒരു ഭാരമായിരിക്കും" എന്നൊക്കെയാണ് പറയുന്നത്. ആശ്വാസവചനങ്ങൾ പറഞ്ഞുകൊടുത്തിട്ട് വലിയ മാറ്റമൊന്നുമില്ല. പ്രാർത്ഥിക്കാനും പള്ളിയിൽ പോകാനും ഒന്നും താല്പര്യമില്ല. ചെറുപ്പത്തിൽ അവർ എന്തോ വലിയ തെറ്റു ചെയ്തുപോയി-അതുകൊണ്ട് ഇനി പ്രാർത്ഥിച്ചാലൊന്നും ദൈവം കേൾക്കില്ല എന്നൊക്കെയാണ് പറയുന്നത്?

ഈ മരുന്നൊക്കെ കഴിച്ചതുകൊണ്ടാണോ മോൾ ഇങ്ങനെ ആയിപോയത്? മരുന്നില്ലാതെ അവൾക്ക് ജീവിക്കാൻ കഴിയില്ലേ? ഒരു വിവാഹജീവിതം സാധ്യമാകുമോ? ഓരോന്ന് ചിന്തിച്ചിട്ട് ഞങ്ങൾക്കൊക്കെ മനഃപ്രയാസമാണ്. ഒരു സമാധാനവുമില്ല. ഈ പംക്തിയുടെ വായനക്കാരായ ഒരു കുടുംബം ഫോണിൽ വിളിച്ച് സംസാരിച്ചതിന്റെ ചുരുക്കമാണ് മുകളിൽ വിവരിച്ചത്.




ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

ബൈപോളാർ ഡിസോർഡർ (Bipolar Disorder) എന്ന തകരാറിന്റെ ലക്ഷണങ്ങളാണ് ഈ വിവരണത്തിലുള്ളത്. 2-3% ആൾക്കാർക്ക് ഉണ്ടാകുന്ന ഒരു വികാര നിയന്ത്രണ തകരാറാണ് ഇത്. emotion അഥവാ വികാരങ്ങളുടെ സ്ഥായിയായ അവസ്ഥയ്ക്കാണ് mood എന്ന് വൈദ്യശാസ്ത്രത്തിൽ പറയുന്നത്. ഈ മൂഡിന്റെ നില അല്പമൊക്കെ ഉയർന്നും താഴ്ന്നും ഒരു സ്വാഭാവിക പരിധിയിൽ നിർത്താനുള്ള കഴിവ് മനുഷ്യന്റെ തലച്ചോറിനുണ്ട്. അധികം ഉയർന്നുപോകാതെയും തീരെ താഴ്ന്നുപോകാതെയും നിയന്ത്രിക്കുന്ന സംവിധാനത്തിൽ തകരാർ സംഭവിക്കുമ്പോൾ ആണ് Bipolar Disorder ഉണ്ടാകുന്നത്. ജനിതകമായ കാരണങ്ങൾ മാനസിക സമ്മർദ്ദങ്ങൾ, ലഹരിവസ്തുക്കളുടെ ഉപയോഗം ഇവയൊക്കെ ഈ തകരാറിന്റെ പിന്നിലുണ്ടെങ്കിലും തലച്ചോറിലെ രാസവ്യതിയാനങ്ങൾ ആണ് അടിസ്ഥാന കാരണം.

മൂഡിന്റെ അവസ്ഥ സാധാരണമാം വിധം ഉയർന്നപ്പോഴാണ് ആൾ കൂടുതൽ സ്മാർട്ടായതും, പിന്നീട് ആ നിലയും വിട്ട് ഉയർന്നപ്പോഴാണ് ആശുപത്രിയിൽ പ്രവേശിപ്പിക്കേണ്ട സ്ഥിതി ഉണ്ടായതും. മാനിയ (mania) എന്ന് വിളിക്കുന്ന ആ ഘട്ടത്തിൽ കൗൺസിലിംഗോ സൈക്കോതെറാപ്പിയോ ഒന്നും ഫലപ്രദമാവില്ല. ഔഷധചികിത്സ തന്നെ വേണം. പക്ഷേ ആ ഘട്ടത്തിനു ശേഷം പിന്നീട് മൂഡിന്റെ നിലവാരം സാധാരണ അവസ്ഥയിൽ നിന്നും താഴ്ന്നുപോയി. ഈ അവസ്ഥയെ ഡിപ്രഷൻ (Depression) അഥവാ വിഷാദം എന്ന് പറയുന്നു. ഉൽസാഹമില്ല, ഊർജ്ജമില്ല, സന്തോഷമില്ല, നിരാശാചിന്തകൾ, കടുത്ത കുറ്റ ബോധം, ക്ഷീണം എന്നിങ്ങനെയുള്ള ലക്ഷണങ്ങൾ വിഷാദാവസ്ഥയുടെ ഭാഗമാണ്. ബൈപോളാർ തകരാറിൽ സംഭവിക്കാവുന്ന ഈ അവസ്ഥാമാറ്റത്തെ മരുന്നിന്റെ പാർശ്വഫലമായി തെറ്റിദ്ധരിക്കരുത്. ഇപ്പോഴത്തെ ഈ അവസ്ഥ ഡോക്ടറെ നേരിൽ കാണിച്ച് വിലയിരുത്തി ചികിത്സയിൽ വേണ്ട മാറ്റങ്ങൾ വരുത്തിയാൽ ഏതാനും ആഴ്ചകൾക്കുള്ളിൽ മൂഡ് സാധാരണ നിലയിലേക്ക് എത്തിക്കൊള്ളും. വിഷാദഘട്ടത്തിൽ ഔഷധ ചികിത്സയോടൊപ്പം സൈക്കോ തെറാപ്പിയും നൽകേണ്ടതാണ്.

ബൈപോളാർ തകരാറുകൾക്കുള്ള ഔഷധ ചികിത്സ ദൈർഘ്യമേറിയതാണ് ദീർഘകാല അടിസ്ഥാനത്തിൽ പ്ലാൻ ചെയ്ത് ഡോക്ടറുടെ നിർദ്ദേശപ്രകാരം കൃത്യമായി തന്നെ കഴിക്കണം. ക്രമമായ ഉറക്കവും, വ്യായാമവും, ചുറ്റുപാടുകളോടുള്ള ബന്ധവും വേണം. ഈ രോഗം കൃത്യമായി ചികിത്സിച്ചാൽ വൈകാരിക അവസ്ഥയ്ക്ക് സ്ഥിരതയുണ്ടാകാനുള്ള സാധ്യത വളരെയേറെയാണ്. പഠനവും കുടുംബ ജീവിതവും ഒക്കെ സാധ്യമാണ്. പക്ഷേ വിവാഹത്തിനായി തയ്യാറെടുക്കുമ്പോൾ ഇങ്ങനെ ഒരു തകരാർ ഉണ്ട് എന്ന വിവരം പ്രതിശ്രുത വരനോട് മുൻകൂട്ടി അറിയിക്കേണ്ടതാണ്. വൈകാരിക സ്ഥിരത ഉള്ള അവസ്ഥയിൽ മാത്രമേ വിവാഹം കഴിക്കാവൂ. ഗർഭിണിയാകുന്നതിന് തടസ്സമൊന്നും ഇല്ലെങ്കിലും ചില മുൻകരുതലുകൾ എടുക്കേണ്ടതുണ്ട്. ഇപ്പോൾ കണ്ടുകൊണ്ടിരിക്കുന്ന ഡോക്ടറുമായി തുറന്ന് സംസാരിച്ച് മാത്രം തീരുമാനങ്ങൾ എടുക്കുക.

ഒരു വൈകാരിക തകരാറിൽ കൂടി കടന്നു പോകുന്ന മകൾക്ക് പരമാവധി പിന്തുണയും പ്രോത്സാഹനവും കൊടുക്കുക. അശാസ്ത്രീയമായ ചികിത്സകളുടെയും അന്ധവിശ്വാസികളുടെയും പിന്നാലെ പോകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കുമല്ലോ?

തുടരും...



## Very Rev. P.J. ALEXANTHRAYOSE CORE-EPISCOPA PATTASSERIL (1889-1964)

*PRECIOUS IN THE SIGHT OF THE LORD IS THE DEATH OF HIS SAINTS (PS 116:15)*

Holy Qurbana on 20-12-20 at St. George Orthodox Church, Kuzhimattom
We have found delight in treasuring and cherishing the unparalleled childhood spent with you as mansions of joy. You stand as a beacon in all walks of life. It will continue generations to generation



**M.C. SKARIA**
**07-03-1969**



**SOSAMMA SKARIA**
**26-06-2003**



**M.S. JACOB**
**17-12-2014**



**ACCAMMA EAPEN**
**01-06-2018**

**Grandchildren, Great Grandchildren, Great Great Grandchildren**

**MALIKAYIL FAMILY PATHAMUTTOM**

# പരിശുദ്ധന്റെ പാദമുദ്രകൾ

"ആത്മാവിന്റെ പരിമളം മൂലമാണ് ഒരു ദേശവും ജനസമൂഹവും ഈ വൈദികശ്രേഷ്ഠനെ തങ്ങളുടെ സ്വന്തം സ്വത്തായി പ്രഖ്യാപിച്ചത് എന്നു ഞാൻ കരുതുന്നു."

ഡോ. സുകുമാർ അഴീക്കോട്

ഭാരതീയ ക്രൈസ്തവസഭകളിലെ ഭാരതീയനായ പ്രഥമ പരിശുദ്ധൻ പരുമല മാർ ഗ്രീഗോറിയോസ് എന്ന പരുമല തിരുമേനിയാണ്. പത്തൊൻപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലാണ് പരുമല തിരുമേനി (1848-1902) ജീവിച്ചിരുന്നത്.

തിരുമേനിയുടെ ദേഹവിയോഗത്തിന് ഒരു ദശകം മുമ്പ്, 1892-ൽ സ്വാമി വിവേകാനന്ദൻ കേരളസന്ദർശനത്തിന്റെ ഭാഗമായി ഷൊർണ്ണൂരിൽ തീവണ്ടിയിറങ്ങിയപ്പോഴാണ് 'കേരളം ഒരു ഭ്രാന്താലയ' (Malabar is an asylm)മാണ് എന്നു പ്രസ്താവിച്ചത്. തീവ്രമായ ജാതീയതയും അനാചാരങ്ങളും ഉച്ചനീചത്വങ്ങളുമാണ് ഈ കടുത്ത വിമർശനത്തിന് ആ യുവ സന്യാസിയെ പ്രേരിപ്പിച്ചത്.

"ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാണിത്" എന്ന് അരുവിപ്പുറം പ്രതിഷ്ഠ നിർവഹിക്കുമ്പോൾ ശ്രീനാരായണഗുരു ഭാവനചെയ്ത നാട് യാഥാർത്ഥ്യമാകുവാൻ പിന്നെയും കാലങ്ങൾ വേണ്ടിവന്നു എന്നതാണ് യാഥാർത്ഥ്യം. ശ്രീനാരായണധർമ്മപരിപാലനയോഗം (1903), സാധുജനപരിപാലനസംഘം (1907), യോഗക്ഷേമസഭ (1909), നായർ സർവ്വീസ് സൊസൈറ്റി (1914) എന്നീ സമുദായ നവീകരണപ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിനുമുമ്പ്, അധഃകൃതജനതയുടെ വിമോചനം ലക്ഷ്യമാക്കി 'വിജാതീയ മിഷൻ' (1897) ആരംഭിച്ച ക്രാന്തദർശിയായിരുന്നു പരുമല തിരുമേനി. കേരളത്തിന്റെ നവോത്ഥാനചരിത്രത്തിൽ പ്രാതഃസ്മരണീയനായ പരുമല തിരുമേനിക്ക്, അരികുവത്കരിക്കപ്പെട്ട ജനതയുടെ മോചനത്തെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു.

"ഈ നാട്ടിൽ അജ്ഞാനികളായി, ദാരിദ്ര്യത്തിൽ മുഴുകി കഷ്ടപ്പെട്ടു ജീവിക്കുന്ന അനവധി ആളുകളുണ്ട്: പുലയർ മുതലായവർക്കു രാജപാതയിൽ സഞ്ചാരമോ, സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാധ്യമല്ലാതെയാണ് ഇരിക്കുന്നത്. ഈ സാധുക്കളുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കിക്കൊടുത്ത് അവരെ പാപങ്ങളിൽനിന്നും കുറ്റങ്ങളിൽനിന്നും രക്ഷിക്കേണ്ടതും നമ്മുടെ കടമയാകുന്നു." ഉത്തർപ്രദേശിലെ ഹത്രസിൽ മാത്രമല്ല, 'ദൈവത്തിന്റെ സ്വന്തം നാട്ടിലെ വാളയാറിലും ദലിത് പെൺകുട്ടികൾ പീഡനത്തിനിരയായ വാർത്തകൾ നമ്മുടെ മനസാക്ഷിക്കുമുമ്പിലുള്ള സമകാലിക പശ്ചാത്തലത്തിൽ ഒരു നൂറ്റാണ്ടുമുമ്പ് ഈ ദേശത്തു പ്രകമ്പനം സൃഷ്ടിച്ച വാക്കുകളുടെ സ്രഷ്ടാവിനെ അനുസ്മരിക്കുന്നത് ഉചിതമാണ്. ഇന്ത്യൻ നവോത്ഥാന നായകനായ രാജാറാം മോഹൻ റോയി സതി നിർത്തലാക്കുവാൻ മുന്നിട്ടിറങ്ങിയതുപോലെ ശൈശവവിവാഹം, സ്ത്രീധനസമ്പ്രദായം എന്നീ സാമൂഹികതിന്മകളെ എതിർക്കുവാൻ ഈ പുണ്യപുരുഷൻ തയ്യാറായി.



മലയാളത്തിൽ അച്ചടിക്കപ്പെട്ട 'ആദ്യത്തെ യാത്രാവിവരണമായ ഊർശ്ലേം യാത്രാവിവരണത്തിന്റെ കർത്താവു കൂടിയാണ് പരുമല തിരുമേനി. 1895-ലാണ് പരുമല തിരുമേനി ഊർശ്ലേമിലേക്ക് യാത്രതിരിക്കുന്നത്. 19-ാം നൂറ്റാണ്ടിൽ, ഇന്നുള്ള യാത്രാ സൗകര്യങ്ങളും വാർത്താവിനിമയ മാർഗ്ഗങ്ങളുമൊക്കെ അചിന്ത്യമായിരുന്ന കാലത്ത്, ട്രെയിനിലും പായ്ക്കപ്പലിലും വള്ളത്തിലുമൊക്കെയായി മാസങ്ങൾ നീണ്ട യാത്രയ്ക്കൊടുവിൽ, പീഡാനുഭവവാരകാലത്താണ് ആ എട്ടംഗസംഘം വിശുദ്ധനാട്ടിലെത്തിച്ചേർന്നത്. യേശു നടന്ന വഴികളിലൂടെ സഞ്ചരിക്കുക എന്ന ആഗ്രഹമായിരുന്നു തിരുമേനിയെ യാത്രയ്ക്ക് പ്രേരിപ്പിച്ചത്. അജ്ഞാതമായ പാതയിലൂടെ ലോകസഞ്ചാരം നടത്തുവാനും പ്രസാദമധുരമായ ഭാഷയിൽ ആ യാത്രയുടെ വിവരണം രചിക്കുവാനും അത് യഥാസമയം അച്ചടിച്ച് വായനക്കാരിൽ എത്തിക്കുവാനും തിരുമേനിക്കു കഴിഞ്ഞു.

"നമ്മുടെ ജനങ്ങളിൽ, കഴിയുന്നവർ എല്ലാം ഈ വിശുദ്ധസ്ഥലങ്ങളെ സന്ദർശിക്കുന്നതാകയാൽ നന്നായിരിക്കു"മെന്ന് ഉദ്ബോധിപ്പിച്ചുകൊണ്ടാണ് മനോഹരമായ ഈ സഞ്ചാരകൃതി തിരുമേനി ഉപസംഹരിക്കുന്നത്. "തിരുമേനിയുടെ യാത്ര ഊർശ്ലേമിലേക്കാണ്. പക്ഷേ, പുസ്തകം വായിച്ചു തീരുമ്പോൾ, യാത്ര അതിനപ്പുറത്തേക്കാണെന്ന് ഏതു പരിമിതബുദ്ധിക്കും മനസ്സിലാകും" എന്ന് അഴീക്കോട് നിരീക്ഷിച്ചിട്ടുണ്ട്. താൻ ലക്ഷ്യമാക്കിയ സ്വർഗ്ഗീയ യേറുശലേമിലേക്ക് നമ്മെയും ക്ഷണിക്കുന്ന ആ വിശുദ്ധന്റെ പാദമുദ്രകൾ നമുക്കും പിന്തുടരാം.

ടി.കെ



## നിയമിതനായി



സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘത്തിന്റെ ജോയിന്റ് സെക്രട്ടറിയായി പ്രസിഡന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ് നിയമിച്ച ഫാ. ഡോ. മാത്യു വർഗ്ഗീസ്. പത്തനാപുരം മാർ ലാസറസ് വലിയപള്ളി ഇടവകാഗംവും അടൂർ - കടമ്പനാട് മെത്രാസനത്തിലെ വൈദീകനുമാണ്. ഓർത്തഡോക്സ് വൈദീകസെമിനാരിയിൽ അസി. വാർഡനും ശ്രുതി ആരാധനാ സംഗീത വിദ്യാലയത്തിന്റെ അസി. ഡയറക്ടറുമാണ്.

ഫാ. ഡോ. സജി വറുഗീസ് അമയിൽ
ഓർത്തഡോക്സ് സെമിനാരി കോട്ടയം

മത്തായി ശ്ലീഹായുടെ സുവിശേഷം 2:19-23 വരെയുള്ള വാക്യങ്ങൾ ക്രിസ്തുമസ് യാത്രാനുഭവങ്ങളിൽ ശ്രദ്ധേയമാണ്. യേശുതമ്പുരാന്റെ മനുഷ്യാവതാരത്തിനായി വ്യക്തികൾ എങ്ങനെ ഒരുക്കപ്പെട്ടുവെന്നും, അവരുടെ ജീവിതം ക്ലേശപൂർണ്ണമായ അനുഭവങ്ങളിലൂടെ സ്ഫുടം ചെയ്യപ്പെടുമെന്നും ഈ വേദഭാഗം ഓർമ്മിപ്പിക്കുന്നുണ്ട്. നമ്മുടെ ക്രിസ്തുമസ് വിചാരങ്ങളും, അവതരണങ്ങളുമൊക്കെ വിദ്വാന്മാരുടെ സമർപ്പണവും മടക്കയാത്രയുമായി അവസാനിക്കുമ്പോൾ ഈ ക്രിസ്തുമസ് കാലഘട്ടത്തിൽ അനിതര സാധാരണമായ മറ്റൊരു മടക്കത്തെപ്പറ്റി ഓർമ്മിപ്പിക്കുന്ന വേദഭാഗം കൂടിയാണിത്. ജനിച്ച് മണിക്കൂറുകൾക്കകം ചോരക്കുഞ്ഞിനെയും മാറോടണച്ചുകൊണ്ട് മിസ്രയീമിലേക്ക് യാത്രചെയ്യേണ്ടിവന്ന കുടുംബത്തിന്റെ തീവ്രമായ ജീവിത പോരാട്ടങ്ങൾ അസാധാരണമായ പ്രതിരോധത്തിന്റെ ചിത്രം കോറിയിടുന്നുണ്ട്. കൊറോണ ലോകമെമ്പാടും മരണഭീതിയും, അസ്വസ്ഥതയും, അരാജകത്വവും നിറച്ച് പടരുമ്പോൾ ആശങ്കകളുടെ താഴ്‌വാരങ്ങൾ തന്നെയാണ് നമ്മുടെ ജീവിത പരിസരങ്ങളും. ആദ്യത്തെ ക്രിസ്തുമസിനെ ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് വായിച്ചെടുക്കുവാൻ പരിശ്രമിക്കുമോ? അങ്ങനെ വായിച്ചെടുക്കുവാൻ നമ്മളാഗ്രഹിക്കുമ്പോൾ സ്വസ്ഥമായി ജീവിച്ചിരുന്ന കുടുംബത്തിലേക്ക്, പ്രത്യേകിച്ച് ഗർഭവതിയായ ഭാര്യയുമൊത്ത് ജീവിക്കുന്ന ഭർത്താവിനെ സംബന്ധിച്ച് എത്ര മനക്ലേശത്തോടുകൂടിയാണ് പേർവഴിചാർത്തുവാൻ പോകണമെന്ന ഭരണകൂട നിർദ്ദേശത്തെ ശ്രവിക്കാനിടയാകുക. ലോക്ഡൗണുകൾ കഴിഞ്ഞപ്പോഴും, മറ്റൊരു ലോക്ഡൗൺ ഉണ്ടാകുമെന്ന് പ്രതീക്ഷിക്കപ്പെട്ടപ്പോഴുമൊക്കെ നാം എന്ത് അസ്വസ്ഥതയോടുകൂടിയാണ് ഇത്തരം ക്രമീകരണങ്ങളെ കണ്ടത്. സഞ്ചാരപഥങ്ങൾ നിയന്ത്രിക്കപ്പെടുകയും ഭവനത്തിന്റെ ഉള്ളറകളിൽ നാം ആക്കപ്പെടുകയും ചെയ്യുമ്പോൾ കടുത്ത ഭയാശങ്കകളാണ് നമ്മിൽ നിറയ്ക്കപ്പെട്ടത്. നിറഗർഭിണിയായ മറിയാമിനെയും കൂട്ടിക്കൊണ്ടുള്ള യാത്രയിൽ വരമ്പുന്ന സംഘർഷങ്ങളെപ്പറ്റി ആ കുടുംബത്തിന് നല്ല ബോധ്യമുണ്ട്. അവർ എത്രമാത്രം സംഘർഷപൂരിതമായ മനസ്സോടെ കൂടിയായിരിക്കും ആ യാത്രാനുഭവത്തെ വരവേറ്റത്. പ്രസവിക്കുവാനല്പം ഇടം നിഷേധിക്കപ്പെടുക മാതൃത്വത്തിന്റെ വലിയ തിരസ്ക്കരണമാണ്. വർത്തമാനകാല വാർത്തകൾ മനുഷ്യനെ ഭയത്തിനടിമപ്പെടുത്തുമ്പോൾ അവന്റെ സ്വാർത്ഥത വല്ലാതെ വർദ്ധിക്കപ്പെടുന്നു. കൊറോണയ്ക്ക് വാക്സിൻ കണ്ടുപിടിക്കപ്പെട്ടിട്ടില്ലാത്തതുകൊണ്ടുതന്നെ മനുഷ്യന്റെ ഭയം വർദ്ധിക്കുക സ്വാഭാവികമാണ്. ആട്ടിയിറക്കപ്പെടുന്നവർ, കൊട്ടിയടയ്ക്കപ്പെടുന്നവർ, സ്വന്തം ഭവനത്തിൽ പോലും കടന്നുചെല്ലാൻ കഴിയാത്തവർ, രക്തബന്ധങ്ങളെ കാണാൻ കഴിയാത്തവർ, മാന്യമായ ശവസംസ്ക്കാരം പോലും ലഭിക്കാത്തവർ തുടങ്ങി വാതിലുകൾ കൊട്ടിയടയ്ക്കപ്പെട്ട പശ്ചാത്തലം നമുക്കു ചുറ്റും ധാരാളമുണ്ട്. മുഖമപ്പാടെ മാസ്ക്കുകൾ കെട്ടിമറച്ച് സഞ്ചരിക്കുമ്പോഴും, ഉത്സവങ്ങളും, ആഘോഷങ്ങളും, ഓർഡിനൻസുകൾ കൊണ്ട് നിയന്ത്രിക്കപ്പെടുമ്പോഴും പരിമിതികൾ നാം ശരീരം കൊണ്ട് തിരിച്ചറിയുന്നു. (Body mediating experience). പരിമിതികൾക്കു നടുവിൽ നാം ആക്കപ്പെട്ടു എന്നത് യാഥാർത്ഥ്യമാണ്. പക്ഷെ ദൈവികമായ ബലപ്പെടലുണ്ട്. ഈ വേദഭാഗത്ത് മൂന്ന് ക്രിസ്തുമസ് വിചാരങ്ങൾ ഉണ്ട്.



# ഒരു കൊറോണ ക്രിസ്തുമസ് വിചാരം

### 1) ഓടിപ്പോകേണ്ടിവന്നാലും നാം തിരികെവരേണ്ടവരാണ്

അധികാര കൊതി മൂത്ത് യേശു തമ്പുരാനെ ഇല്ലായ്മചെയ്യുവാനാഗ്രഹിക്കുന്ന സാമ്രാജ്യത്വ മോഹങ്ങൾ വേദഭാഗത്തുണ്ട്. ലോകശക്തിയാകാൻ കൊതിച്ചവരുടെ വൈറസ് യുദ്ധക്കോപ്പുകളുടെ ഉച്ഛിഷ്ടമാണ് കൊറോണ എന്ന് സ്ഥിരീകരിക്കപ്പെട്ടില്ലെങ്കിലും ആരും നിഷേധിച്ചിട്ടില്ല. എല്ലാ സാമ്രാജ്യത്വ മോഹങ്ങളും ജീവന് ഭീഷണിയാണ്. ബേത്‌ലഹേം യാത്രക്കാർക്ക് മിസ്രയീം യാത്ര സങ്കൽപ്പിക്കാൻ കഴിയില്ല. മരുഭൂമിയുടെ കഠിനതകൾ പ്രസവിച്ച് അധിക സമയം കഴിയുന്നതിനുമുമ്പ് താണ്ടേണ്ടിവന്ന ഒരമ്മയുടെ ജീവിത പ്രയാസങ്ങൾ, ചോരക്കുഞ്ഞിനെയും മാറോടണച്ചുകൊണ്ടുള്ള യാത്ര, എത്ര ക്ലേശകരമാണ്. എന്നാൽ തിരുജനനം ഓർമ്മിപ്പിക്കുന്നു പിൻമാറ്റം മുന്നേറ്റത്തിന് നാന്ദിയാണ്. ലോക് ഡൗണുകൾ നമ്മെ ഡൗണാക്കാനുള്ളതല്ല. ജീവിതത്തിന്റെ പരാജയത്തിന്റെ ലക്ഷണമോ ജീവിതം തീർന്നുപോകുന്നതിന്റെ അടയാളമായോ വ്യാഖ്യാനിക്കേണ്ടതില്ല. നാം മടങ്ങിപ്പോകേണ്ടവരാണ്. നമുക്കു വലിയ നിയോഗമുണ്ട്. ദൈവപൈതൽ എന്ന നിലയിൽ ഭൂമിയിൽ നിർവ്വഹിപ്പാൻ നിരവധി ഉത്തരവാദിത്തങ്ങൾ ഉണ്ട്. ദൈവം നമ്മുടെ ജീവിതത്തിലൂടെ ചെയ്തെടുക്കുവാൻ ആഗ്രഹിക്കുന്ന ജീവിത അനുഭവങ്ങളുണ്ട്. നമ്മിലൂടെ പകരപ്പെടേണ്ട ദൈവകൃപയുടെ വലിയ സാന്നിദ്ധ്യമുണ്ട്. നാം പങ്കുവെക്കേണ്ട ദൈവസ്നേഹത്തിന്റെ ചൈതന്യമുണ്ട്. നാം ഭവനങ്ങളുടെ ഉള്ളറകളിൽ അടച്ചുപൂട്ടപ്പെടേണ്ട ഒരു ജനതയല്ല. ദൈവപദ്ധതിയുടെ കാവൽക്കാരായി കൃപാവാഹികളായി തിരികെവരേണ്ടവർ തന്നെയാണ്.

### 2) അസ്തമിക്കാത്ത വെല്ലുവിളികൾ പിന്തുടരുന്നുണ്ട്

ജോസഫ് ശിശുവിനെയും അമ്മയെയും കൂട്ടിക്കൊണ്ട് യിസ്രായേൽ ദേശത്തേക്ക് വന്നു. എന്നാൽ യഹൂദയിൽ അർക്കല്യാവോസ് തന്റെ അപ്പനായ ഹെരോദാവിനു പകരം വാഴുന്നു എന്നു കേട്ടതുകൊണ്ട് അവിടെ പോകുവാൻ ഭയപ്പെട്ടു. വളരെ പ്രതീക്ഷയോടെയാണ്

ആ കുടുംബം തിരികെവന്നത്. ഇസ്രായേലിന്റെ അനുഭവത്തിലേക്ക് വളരെ പ്രതീക്ഷയോടെ ഓടിയെത്തിയ ആ കുടുംബത്തെ വീണ്ടും നിരാശപ്പെടുത്തിയ വർത്തമാനമാണ് ഇത്. ഹെരോദാവിന്റെ പുത്രൻ അർക്കല്യാവോസ് ക്രൂരതയ്ക്കും, സമാനതകളില്ലാത്ത പീഢക ഭരണത്തിനും പുകൾപെറ്റവനാണ്. തിരുകുടുംബത്തിന്റെ മുമ്പിൽ വെല്ലുവിളികളൊന്നും അസ്തമിക്കപ്പെട്ടുപോയില്ല. കൊറോണ എന്ന വൈറസ് ഇല്ലാതെയായാൽ എല്ലാ വൈറസും ഇല്ലാതെയാകുമെന്നാണ് പൊതുധാരണ. തിരിഞ്ഞുനോക്കുമ്പോൾ മനുഷ്യൻ എത്രകാലങ്ങളായി ഈ വൈറസുകളുടെ ഭയപ്പാടിൽ ജീവിക്കാൻ തുടങ്ങിയിട്ട്. എത്രയെത്ര വൈറസുകളെപ്പറ്റി ലോകം കേട്ടു. എത്രയെത്ര തീരാവ്യാധികളെപ്പറ്റി കേട്ടു. ഇനി എത്രയെത്ര തീരാവ്യാധികളെപ്പറ്റി കേൾക്കേണ്ടിയിരിക്കുന്നു. ലഭ്യമായ പഠനങ്ങളൊക്കെ വിരൽ ചൂണ്ടുന്നത് വൈറസുകളുടെ പരമ്പരതന്നെ ഇനിയും കടന്നുവരുവാനുണ്ട് എന്നാണ്. കൊറോണയ്ക്ക് വാക്സിൻ കണ്ടുപിടിക്കണമെ എന്ന പ്രാർത്ഥന നല്ലതാണ്. എന്നാൽ അത് എല്ലാ വൈറസുകൾക്കും ഉത്തരമാകണമെന്നില്ല. ജീവിതത്തിൽ വെല്ലുവിളികൾ പിന്തുടരുന്നുണ്ട് എന്ന ബോധ്യത്തോടെ ജീവിക്കാൻ കഴിയുന്നവന്റെ പേരാണ് ഭക്തൻ. ആദ്ധ്യാത്മികത ഇപ്പോൾ വല്ലാതെ വഴിമാറിയിട്ടുണ്ട്. വെല്ലുവിളികളില്ലാത്ത, പ്രാരാബ്ധങ്ങളില്ലാത്ത, തിരമാലകളില്ലാത്ത സഞ്ചാരത്തെപ്പറ്റി, രോഗപീഢകളില്ലാത്ത ജീവിതത്തെപ്പറ്റി ഒരുപിടി മനോഹര സ്വപ്നങ്ങൾ ആദ്ധ്യാത്മികത ഈ നാളുകൾ വാരിവിതച്ചിട്ടുണ്ട്. ജീവിതത്തിന്റെ പരിസരങ്ങളെ വ്യത്യസ്തങ്ങളായ വെല്ലുവിളികൾ പിടിച്ചുകുലുക്കുമ്പോൾ ദൈവകൃപയുടെ ആഴത്തിൽ നിന്നുകൊണ്ട് പ്രതിരോധിക്കാൻ സാധിക്കുമോ? ദൈവം എവിടെയാണ്? എന്താണ് വിശ്വാസത്തിന്റെ പ്രസക്തി? സഭ എവിടെയാണ്? പ്രാർത്ഥിച്ചതുകൊണ്ട് എന്താണ് കാര്യം? നിരവധി ചോദ്യങ്ങൾ നമ്മുടെ ചുറ്റുപാടുമുണ്ട്. കൊറോണ ചില ചോദ്യങ്ങളുടെ മൂർച്ച കൂട്ടിയിട്ടുമുണ്ട്. യേശുതമ്പുരാൻ ശിഷ്യന്മാർക്ക് നൽകിയ പരിശീലനം കണ്ണുതുറന്നു കാണണം. അവരെ കൂട്ടിക്കൊണ്ട് പാറമടക്കിലേക്ക് ചെന്നത്, കുറുനരികൾക്ക് കൂടുണ്ട് ആകാശത്തിലെ പറവകൾക്കും കൂടുണ്ട് പക്ഷേ മനുഷ്യപുത്രന് തലചായ്ക്കാനിടമില്ല എന്ന സത്യം അവരെ ബോധ്യപ്പെടുത്തിയത്, പട്ടിണികൊണ്ട് വലയുന്ന പുരുഷാരത്തിന് അപ്പം നൽകുവാനുള്ള നിയോഗം അവരെ ഏൽപ്പിച്ചത്. ഞാൻ യെറുശലേമിലേക്ക് പോയി കഷ്ടാനുഭവം വരിക്കേണ്ടവനും അവിടെ മരിക്കപ്പെടേണ്ടവനുമാണെന്ന് നിരന്തരം അവരെ ഓർമ്മിപ്പിച്ചത് നിലയ്ക്കാത്ത വെല്ലുവിളികളിലൂടെ സഞ്ചരിക്കേണ്ടവനാണ് ശിഷ്യൻ എന്ന് പഠിപ്പിക്കാനാണ്. ഇങ്ങനെയൊന്നും പറയരുത് എന്ന് ക്രിസ്തുവിനെ ഉപദേശിച്ചവർ ശിഷ്യപരമ്പരയിൽ ഉണ്ട്. ക്രിസ്തുവിന്റെ ശ്രമം നമ്മുടെ ജീവിതപരിസരങ്ങൾ നിരന്തരമായി കടന്നുവരാൻ സാധ്യതയുള്ള വെല്ലുവിളികളെപ്പറ്റി ഓർമ്മപ്പെടുത്തുവാനാണ്. അത് മറക്കുന്നവന്റെ പേര് വിശ്വാസി എന്നല്ല. അതോർത്ത് ഒന്നും ചെയ്യാതിരിക്കുന്നവന്റെ പേര് മടിയൻ എന്നുതന്നെയാണ്. ഒരു വെല്ലുവിളിയും നമ്മെ കീഴ്പ്പെടുത്തുന്നില്ല എന്ന വിശ്വാസത്തിന്റെ ആഴത്തിൽ ജീവിക്കുവാൻ നമുക്കു സാധിക്കണം.

### 3) അരുളപ്പാടുകൾക്കനുസരിച്ച് ജീവിക്കുക

"സ്വപ്നത്തിൽ അരുളപ്പാടുണ്ടായിട്ട് ഗലീലിയാ പ്രദേശങ്ങളിലേക്ക് മാറിപ്പോയി (മത്താ. 13:23). യിസ്രായേലിൽ എത്തേണ്ട തിരുകുടുംബം ഗലീലിയാ പ്രദേശങ്ങളിലേക്ക് എത്തുന്നത് അരുളപ്പാടുമൂലമാണ്. അരുളപ്പാട് തിരികെ യിസ്രായേലിലേക്ക് വരാൻ തിരുകുടുംബത്തെ പ്രേരിപ്പിച്ചു. എന്നാൽ വീണ്ടും അരുളപ്പാടുണ്ടായി നിങ്ങൾ ഗലീലിയയിലേക്ക് മാറ്റപ്പെടണമെന്ന്. ദൈവിക അരുളപ്പാടുകൾ സുഖങ്ങളെ മാത്രം പകരുന്നുവെന്നാണ് കാലത്തിന്റെ തെറ്റിദ്ധാരണ. ബേത്‌ലഹേം-മിസ്രീം-യിസ്രായേൽ-ഗലീലി യാത്രാപഥങ്ങൾ തിരുകുടുംബത്തെ ഏറെ ദുഷ്ക്കരമായ വെല്ലുവിളികളുടെ നടുവിലേക്കാണ് നയിച്ചത്. തളർന്നുപോകാതെ താങ്ങിനിർത്തുവാൻ അരുളപ്പാടുകൾ കൂടെയുണ്ടായിരുന്നു എന്നുമാത്രം. അരുളപ്പാടുകൾ (Revelations) നമ്മുടെ ജീവിതത്തിന്റെ ദിശാസൂചികകളാണ്, സഭ അതെപ്പറ്റി വളരെ ആഴത്തിൽ നമ്മെ പഠിപ്പിക്കുന്നുണ്ട്. നമ്മുടെ എല്ലാ അറിവുകളുടെയും അടിസ്ഥാനപരമായ തലം കൂടിയാണ് വെളിപാടുകൾ. ദൈവത്തിന്റെ അരുളപ്പാടുകൾക്കുവേണ്ടി കാതോർത്തിരിക്കുന്ന ജനതതിയായി നാം മാറണം. സ്വന്തം മനസ്സുകൾക്കും ചിന്തകൾക്കും പദ്ധതികൾക്കുമൊക്കെ അനുസരിച്ച് നാം ജീവിക്കാറുണ്ട്. തോൽവി സംഭവിക്കുമ്പോൾ ദൈവത്തോട് നാം ചോദിക്കാറുണ്ട് എന്താ ദൈവമേ ഇങ്ങനെയെന്ന്? 2020 ഏറ്റവും മനോഹരമായ വർഷമാണെന്ന് അരുളപ്പാടു നൽകിയ ആളുകൾ ഉണ്ട് ചുറ്റുപാടും. സ്വന്തം മനോധർമ്മത്തിന് അനുശ്രുതമായി അരുളപ്പാട് ചമച്ച് വിഡ്ഢികളാക്കപ്പെട്ടവർ. ദൈവിക അരുളപ്പാടുകളാണ് ജീവിതത്തിന്റെ ഉദ്ദേശ്യം വ്യക്തമാക്കുന്നത്. തിരുകുടുംബത്തിന് ഗലീലിയയിലേക്ക് പോകാനുള്ള അരുളപ്പാട് ലഭിക്കുന്നത് ആ പ്രദേശത്തെ രൂപാന്തരത്തിലേക്ക് നയിക്കാനുള്ള ദൈവീക പദ്ധതിയുടെ ഭാഗമായിട്ടാണ്. എല്ലാ അരുളപ്പാടുകൾക്കും ദൈവിക പദ്ധതികളുണ്ട്. പരാജയത്തിന്റെ ലക്ഷണമായോ, പിന്മാറ്റത്തിന്റെ ലക്ഷണമായോ, ആഗ്രഹപൂർത്തീകരണം നടക്കാതെപോയതിന്റെ അടയാളമായോ മനുഷ്യർക്ക് ഇത് തോന്നിയേക്കാം. തിരുകുടുംബത്തിന്റെ സ്വപ്നം യിസ്രായേലായിരുന്നു. അത് വിട്ടിട്ട് വിജാതീയ സാന്നിധ്യമുള്ള ഗലീലിയയിലേക്ക് മാറ്റപ്പെടുമ്പോൾ ആ കുടുംബത്തിന്റെ ഉള്ളിന്റെ ഉള്ളിൽ നൊമ്പരം ഉണ്ടാകുക സ്വാഭാവികമാണ്. 2020 തുടങ്ങിയപ്പോൾ നമുക്ക് എന്തൊക്കെ കണക്കുകൂട്ടലുകൾ, യാത്രാപദ്ധതികൾ ഉണ്ടായിരുന്നു. എന്തൊക്കെ നിർമ്മാണ പദ്ധതികൾ ഉണ്ടായിരുന്നു. ഇതൊക്കെ മാറ്റിവെക്കപ്പെടേണ്ടിവരുമ്പോൾ നമുക്ക് അസ്വസ്ഥതകളുണ്ട്. നാമിന്ന് കുടുംബമെന്ന പശ്ചാത്തലത്തിലേക്ക് ചുരുക്കപ്പെടുമ്പോൾ ആൾക്കൂട്ടങ്ങൾ ഇല്ലാതെ പോകുമ്പോൾ ഈ ജീവിതാനുഭവങ്ങൾ പലപ്പോഴും നമുക്ക് സ്വീകാര്യമാകണമെന്നില്ല. ദൈവിക അരുളപ്പാടുകൾ ജീവിതത്തിൽ ദിശാബോധവും സഞ്ചാരപഥങ്ങളും നൽകുന്നുവെന്ന് തിരുജനനം ഓർമ്മിപ്പിക്കുന്നു.

ദൈവവുമായുള്ള മനുഷ്യന്റെ ബന്ധം വർണ്ണനാതീതമാണ്. ഈ ബന്ധം വിശദീകരിക്കുവാൻ വാക്കുകൾക്ക് പരിമിതിയുള്ളതുകൊണ്ട് Mystery എന്ന പദം അല്ലാതെ മറ്റൊന്നും കുറിക്കുക അസാദ്ധ്യമാണ്. മനുഷ്യബുദ്ധിക്കതീതമായ ഈ ബന്ധത്തിലേക്കുള്ള പ്രവേശനത്തിന്റെ നിർണ്ണായകമായ നാഴികക്കല്ലാണ് മനുഷ്യാവതാരം. സംഘർഷഭരിതമായ ചുറ്റുപാടുകൾ വെളിപാടിന് ദിശാബോധം പകരുന്ന യാത്രാനുഭവങ്ങൾ മനുഷ്യാവതാരത്തിന്റെ പരിസരങ്ങളിലുണ്ട്. സകലത്തെയും സൃഷ്ടിച്ച ദൈവിക സാന്നിദ്ധ്യം സകലത്തെയും ചേർത്തുപിടിക്കുവാനാഗ്രഹിക്കുന്നു എന്നതിന്റെ വെളിപ്പെടുത്തലാണ് സഭാബോധ്യത്തിൽ തിരുജനനം. പുരുഷാരത്തിന് വെളിപ്പെടുത്തിക്കൊടുത്ത മാർഗ്ഗങ്ങളിലൂടെയല്ല താബോർ മലയിൽ തന്നോടൊപ്പം സഞ്ചരിച്ച ശിഷ്യന്മാർക്ക് ദൈവത്വത്തെ വെളിപ്പെടുത്തിക്കൊടുത്തത്. അപ്പക്കഷ്ണങ്ങൾ വർദ്ധിപ്പിക്കുക മാത്രമാണ് ദൈവത്തിന്റെ പണിയെന്ന അബദ്ധധാരണകളിൽ നിന്ന് ക്രിസ്തുവിന്റെ കൂടെ ചില ചുവടുകൾ വച്ച് പർവ്വതത്തിന്റെ ഉയരത്തിലെത്തിയപ്പോൾ ശിഷ്യത്വം തിരിച്ചറിഞ്ഞു അനാദികാലം മുതലെ വെളിപ്പെടുത്തിയ ദിവ്യതേജസ്സാണു തങ്ങളുടെ ഗുരുവെന്ന്. ഈ കൊറോണക്കാലം അടയിരിക്കാനുള്ള കാലമെന്ന് വിലകുറച്ചുകാണേണ്ടതില്ല. നമുക്കും ഉയരങ്ങളിലേക്ക് സഞ്ചരിക്കേണ്ടതുണ്ട്. വിശുദ്ധിയുടെ ദിവ്യരഹസ്യങ്ങളിലേക്ക്.

# MGM GROUP OF INSTITUTIONS

## MGM ENGINEERING COLLEGES

### MGM COLLEGE OF ENGINEERING & TECHNOLOGY
**Pampakuda, Ernakulam**

**B.Tech Degree Courses (4 Years)**
1. Civil Engineering
2. Computer Science & Engg.
3. Mechanical Engineering
4. Electronics & Communication Engg.
5. Electrical & Electronics Engg.

**M.Tech Degree Courses (2 Years)**
1. Structural Engg. & Construction Management
2. Industrial Instrumentation & Control

### MGM COLLEGE OF ENGINEERING & PHARMACEUTICAL SCIENCES
**Valanchary, Malapuram**

**B.Tech Degree Courses (4 Years)**
1. Civil Engineering
2. Chemical Engineering
3. Mechatronics Engineering
4. Mechanical Engineering
5. Computer Science & Engineering
6. Electronics & Communication Engg.
7. Electrical & Electronics Engineering

**M.Tech Degree Courses (2 Years)**
1. Construction Management
2. Applied Electronics
3. VLSI & Embedded System Design
4. Computer Science

## MGM ARTS AND SCIENCE COLLEGE

### MGM COLLEGE OF ARTS AND SCIENCE
**Kaniyapuram, Thiruvananthapuram**

1. B Com -Co-Operation (3 years)
2. B Com -Computer (3 years)
3. BA -English Language & Literature (3 years)
4. BBA (3 years)
5. MCom (2 years)




**24** INSTITUTIONS | **15K+** STUDENTS | **2K+** STAFFS

## MAR GREGORIOS MEMORIAL GROUP OF INSTITUTIONS

ഫാ. ജോബി ജോർജ്, വെല്ലൂർ

# നന്മയുടെ പ്രതിഫലം നന്മ മാത്രം



ആതുരശുശ്രൂഷാ രംഗത്ത് സ്നേഹഭവൻ ഓർത്തഡോക്സ് ഗൈഡൻസ് സെന്റർ 30 വർഷത്തെ പ്രവർത്തനങ്ങൾ വെല്ലൂരിൽ പൂർത്തീകരിക്കുന്നു. സഖറിയ മാർ ദീവന്നാസ്യോസ് എന്ന അഭിവന്ദ്യ പിതാവിന്റെ ക്രാന്തദർശനത്തിന്റെ അനന്തരഫലമാണ് വെല്ലൂർ സ്നേഹഭവൻ. അദ്ദേഹത്തിന്റെ ദീപ്തമായ സ്മരണയ്ക്ക് മുമ്പിൽ ശിരസ് നമിക്കുകയും ദൈവത്തിന് ആയിരമായിരം സ്തുതിയും സ്തോത്രവും സമർപ്പിക്കുകയും ചെയ്യുന്നു. സ്നേഹഭവൻ എന്നും വ്യത്യസ്തമായ ജീവിതാനുഭവങ്ങൾ നിറഞ്ഞു നിൽക്കുന്ന ഒരിടമാണ്. ആ അനുഭവങ്ങൾ സന്തോഷത്തിന്റെയും സങ്കടത്തിന്റെയും കണ്ണീർമയം ഒരുപോലെ നിറഞ്ഞു നിൽക്കുന്നതുമാണ്. ചില ദിനങ്ങളിൽ രോഗസൗഖ്യത്തിന്റെ സന്തോഷമാണെങ്കിൽ മറ്റ് ചില ദിനങ്ങളിൽ വേദനകളുടെ കണ്ണുനീരാണ്. എന്നാൽ ഏത് വേദനകളുടെ നടുവിലും ദൈവത്തിലുള്ള വിശ്വാസവും പ്രത്യാശയും മങ്ങിപ്പോകാതെ കത്തിജ്വലിച്ച് നിലനിൽക്കുന്ന മനുഷ്യർ ഇവിടുത്തെ നിത്യ കാഴ്ചയാണ്.

ഏതാനും മാസങ്ങൾക്കുമുമ്പ് സിഎംസി ഹോസ്പിറ്റലിലെ ഒരു ഡിപാർട്മെന്റ് തലവൻ എന്നെ വിളിച്ചു പറഞ്ഞു, ഐസിയുവിൽ 14 വയസ് പ്രായമുള്ള ഒരു പെൺകുട്ടിയുണ്ട്. അവൾ ആത്മഹത്യയ്ക്ക് ശ്രമിച്ചു, പക്ഷെ പരാജയപ്പെട്ടു. തീവ്രപരിചരണ വിഭാഗത്തിലുണ്ട് പോയി കാണണം, പ്രാർത്ഥിക്കണം. ഞാൻ വളരെ വേഗം ആ പെൺകുട്ടിയെ കാണുവാനായി എത്തി. കൂടെയുണ്ടായിരുന്ന ഹെഡ് നേഴ്സ് പറഞ്ഞു, ഒരു കുടുംബം മുഴുവൻ ആത്മഹത്യയ്ക്ക് ശ്രമിച്ചു. പിതാവ്, മാതാവ്, മൂന്നു പെൺമക്കൾ. രണ്ടാമത്തെ മകൾ ഈ ലോകത്തോട് വിടപറഞ്ഞു. ബാക്കിയെല്ലാവരും കഷ്ടിച്ച് രക്ഷപ്പെട്ടു. ഇവൾ മൂത്ത മകൾ, സജന. അവൾ മരണത്തിന്റെ വക്കിൽ നിന്ന് തിരിച്ചു വന്നിരിക്കുന്നു. അവളുടെ കണ്ണുകൾക്ക് മഞ്ഞനിറം. കണ്ടാൽ അൽപം ഭയമുണ്ടാകും. എന്നെ കണ്ടയുടനെ അവൾ ചോദിച്ചു, നീങ്ക ചർച്ച് ഫാദറാ, എനക്ക് യേസുവപ്പാവെ റൊമ്പ പുടിക്കും. പിന്നീട് അവൾ ചോദിച്ചത് പത്താം ക്ലാസ് പരീക്ഷ എഴുതുവാൻ ഈ വർഷം എനിക്ക് സാധിക്കുമോ എന്നാണ്. സാധിക്കും എന്ന് ഉറപ്പ് പറയുകയും പ്രാർത്ഥിച്ച് ഞാൻ അവിടം വിട്ട് ഇറങ്ങുകയും ചെയ്തു.

പിറ്റേദിവസം ഡോക്ടേഴ്സ് ഒരു യോഗം വിളിച്ചു. എന്നെയും അതിലേക്ക് ക്ഷണിച്ചു. ഈ പാവപ്പെട്ട കുടുംബത്തെ സഹായിക്കണം, അതാണ് യോഗത്തിന്റെ ഉദ്ദേശ്യം. വൈദ്യന്മാർ കുടുംബത്തിന്റെ പശ്ചാത്തലം വിവരിച്ചു. പിതാവും മാതാവും മൂന്ന് പെൺമക്കളും അടങ്ങുന്ന കുടുംബം. പിതാവും മാതാവും പെട്ടി വണ്ടിയിൽ കച്ചവടം നടത്തുന്നു. കൊറോണ എന്ന മഹാവ്യാധി ഈ കുടുംബത്തേയും ഉലച്ചു കളഞ്ഞു. ലോക്ഡൗണിലും പിതാവ് പെട്ടിക്കട തുറന്നു വച്ച് കച്ചവടം നടത്തി. ഇക്കാരണത്താൽ രണ്ട് പ്രാവശ്യം പോലീസ് അറസ്റ്റ് ചെയ്യുകയും ചെയ്തു. കടബാധ്യതകൾ ഏറെയുണ്ട്. മക്കളുടെ പഠനം, വീട്ടുചെലവ് എല്ലാം പ്രതിസന്ധി തന്നെയാണ്. കൊറോണയൊന്നും കടം കൊടുക്കുന്നവർക്ക് ബാധകമല്ലല്ലോ. ഓരോ ദിനവും അവർ ഈ വീട്ടിൽ വന്ന് പണം തിരികെ ചോദിച്ച് ഭീഷണിപ്പെടുത്തുവാനും പിതാവിനെയും മാതാവിനെയും ഉപദ്രവിക്കുവാനും തുടങ്ങി.

സജന ഈ പ്രതിസന്ധി സഹിക്കാതെ വന്നപ്പോൾ അപ്പനോട് പറഞ്ഞു, നമുക്കെല്ലാവർക്കും മരിക്കാം. ഇനിയും ആക്ഷേപവും പരിഹാസവും സഹിക്കാനാവില്ല. അപ്പൻ പോയി വിഷം വാങ്ങി വരിക.

അവർ ഒരുമിച്ച് ഒരു പാത്രത്തിലെ ഭക്ഷണത്തിൽ വിഷം കലർത്തി കഴിച്ചു. എല്ലാവരും ഉറങ്ങുവാൻ കിടന്നു. രാത്രിയിൽ എല്ലാവർക്കും ഛർദ്ദിയും വയറൊഴിച്ചിലുമായി. അവർ മരണത്തിൽ നിന്ന് രക്ഷപ്പെട്ടു. പിറ്റേന്ന് രാവിലെ സജന പിതാവിനോട്, അപ്പന് നല്ല വീര്യമുള്ള വിഷം ഏതാണെന്ന് പോലും അറിയില്ലേ? വളരെ കഷ്ടം തന്നെ. പിറ്റേന്ന് പിതാവ് വീര്യം കൂടിയ വിഷം വാങ്ങിക്കൊണ്ടു വന്നു. ഭക്ഷണത്തിൽ കലർത്തി എല്ലാവർക്കും വായിൽ വച്ച് നൽകി. എന്നാൽ എല്ലാവരും വീണ്ടും ഛർദ്ദിച്ച് അവശരായി. ഛർദ്ദിയുടെ ശബ്ദം അയൽപക്കക്കാരിൽ എത്തി. അങ്ങനെ അഞ്ചുപേരെയും അയൽപക്കക്കാർ ഗവൺമെന്റ് ആശുപത്രിയിൽ എത്തിച്ചു. സജനയുടെ ആരോഗ്യം വളരെ മോശമായതിനാൽ സിഎംസിയിലേക്ക് മാറ്റി. മാതാവും പിതാവും ഇളയ മകളും ചികിത്സ മൂലം രക്ഷപ്പെട്ടു. എന്നാൽ രണ്ടാമത്തെ മകൾ ഈ ലോകത്തോട് വിട പറഞ്ഞു.

മീറ്റിംഗിൽ ഇരുന്നുകൊണ്ട് ഈ പച്ചയായ ജീവിത യാഥാർത്ഥ്യം കേട്ടപ്പോൾ സ്നേഹഭവനിൽ നിന്നും അവർക്ക് ആറ് മാസത്തേക്ക് ഓരോ മാസവും 5000 രൂപ ചെലവിനായി നൽകാമെന്ന് ഞാൻ സമ്മതിച്ചു. ഇവരുടെ പഠനകാര്യവും യോഗ അജണ്ടായിൽ ഉണ്ടായിരുന്നു. ഒരു വക്കീൽ പഠനകാര്യം ക്രമീകരിക്കാമെന്ന് ഉറപ്പ് നൽകി, ഒപ്പം നിയമപരമായ സഹായങ്ങളും ഇദ്ദേഹം തന്നെ നൽകാമെന്ന് വാക്കും നൽകി. അങ്ങനെ ഈ കുടുംബം പതുക്കെ ജീവിതത്തിലേക്ക് മടങ്ങി വന്നു. കൊറോണ പ്രതിസന്ധി കാരണം സജനയുടെ പരീക്ഷ നീട്ടി വച്ചു. പരീക്ഷക്ക് ഒരുങ്ങുവാനുള്ള സമയം നന്നായി ലഭിച്ചു. പച്ചയായ ജീവിതത്തോട് പോരാടിയ അവൾ പത്താം ക്ലാസ് പരീക്ഷയോട് പടവെട്ടി ഫസ്റ്റ് ക്ലാസിൽ വിജയിച്ചു. റിസൽട്ട് അറിഞ്ഞ് അവൾ ആദ്യം വിളിക്കുന്നത് സ്നേഹഭവനിലേക്കാണ്. അവളുടെ സന്തോഷത്തിൽ ഭാഗഭാക്കാകുവാൻ സ്നേഹഭവൻ ആശംസകളും പ്രാർത്ഥനകളും സമ്മാനങ്ങളുമായി വീണ്ടും അവളുടെ അടുക്കലെത്തി.

വെല്ലൂരിൽ നിന്നും രണ്ട് മണിക്കൂർ യാത്രയുണ്ട് സജനയുടെ വീട്ടിലേക്ക്. ആദ്യ മാസത്തെ 5000 രൂപ നൽകുവാനായി ഞാനും ഷിനു അച്ചനും അവിടേക്ക് പോയി. സജനയുടെ പിതാവ് വരുവാൻ അൽപം താമസിച്ചു. ആ സമയത്ത് ഞങ്ങൾ അവിടെയുണ്ടായിരുന്ന ഒരു സൂപ്പർ മാർക്കറ്റിൽ നിലവിലുള്ള കാര്യങ്ങൾ പറഞ്ഞ് ഏൽപിച്ചു. വാഹനം ഓരത്തേക്ക് മാറ്റി. അവിടെ അടുത്തു തന്നെ ഒരാൾ നല്ല വലുപ്പമുള്ള ചെറുനാരങ്ങ കുറഞ്ഞ നിരക്കിൽ വിൽപന നടത്തുന്നു. സ്നേഹഭവന്റെ ആവശ്യത്തിനായി ഞാൻ നാരങ്ങ മുഴുവനായി വാങ്ങി. കാരണം ചെറുനാരങ്ങയ്ക്ക് വെല്ലൂരിൽ നല്ല വിലയാണ്. അൽപസമയം കഴിഞ്ഞപ്പോൾ സജനയുടെ പിതാവ് വന്നു. അദ്ദേഹത്തിന്റെ കൈയിൽ 2000 രൂപ നൽകി. ബാക്കി 3000 രൂപ സൂപ്പർ മാർക്കറ്റിൽ ഏൽപിച്ചു. മാതാവും പിതാവും ജീവിതത്തിലേക്ക് മടങ്ങിവരാൻ സഹായിച്ചതിന് നിറകണ്ണുകളോടെ നന്ദി പറഞ്ഞു. ഞങ്ങൾ അവരോടൊപ്പം നിന്ന് പ്രാർത്ഥിച്ച ശേഷം സന്തോഷത്തോടെ മടങ്ങി. ഇന്ന് സജനയും കുടുംബവും യേശുക്രിസ്തുവിൽ വിശ്വസിക്കുകയും അവരുടെ നാട്ടിലെ ക്രൈസ്തവ ദേവാലയത്തിൽ ആരാധനയിൽ സംബന്ധിക്കുകയും സന്തോഷത്തോടെ ജീവിക്കുകയും ചെയ്യുന്നു. അന്ന് വൈകിട്ട് മദ്രാസ് ഭദ്രാസന ഡവലപ്മെന്റ് കമ്മിറ്റി ഉണ്ടായിരുന്നു. അതിൽ പുതുതായി ആരംഭിക്കുന്ന കുറെ പദ്ധതികൾ അവതരിപ്പിച്ചു. പിറ്റേന്ന് ഒരാൾ എന്റെ വീട്ടിൽ വന്നു, കുറെ ചെറുനാരങ്ങ ഉണ്ട് സ്നേഹഭവനിൽ കൊടുത്തോട്ടെ എന്ന് ചോദിച്ചു. കൊടുത്തുകൊള്ളാൻ ഞാൻ പറഞ്ഞു. 12 കിലോ ചെറുനാരങ്ങ ഉണ്ടായിരുന്നു എന്ന് ഞാൻ അറിയുന്നത് സ്നേഹഭവനിൽ എത്തിയപ്പോളാണ്. തലേന്ന് രാത്രിയിലെ ചർച്ചയിൽ അച്ചാർ യൂണിറ്റിന്റെ കാര്യവുമുണ്ടായിരുന്നു. അങ്ങനെ ആ ആശയം ഊട്ടുപുര എന്ന പേരിൽ നാരങ്ങ, മാങ്ങ, വെളുത്തുള്ളി, മീൻ, ബീഫ് എന്നീ അച്ചാറുകൾ വിതരണം ചെയ്യുന്ന പദ്ധതിയ്ക്ക് തുടക്കമിട്ടു. ഊട്ടുപുര പദ്ധതിയുടെ യാഥാർത്ഥ്യത്തിന് പിന്നിൽ സജനയും വെല്ലൂരിലെ എന്റെ സ്നേഹിതനും നിമിത്തങ്ങളായി മാറിയെന്നത് അത്ഭുതമായി ഇന്നും അനുഭവപ്പെടുന്നു.

നന്മ നിറഞ്ഞ മനസോടെ പ്രവർത്തിക്കുമ്പോൾ പ്രതിഫലമായി ലഭിക്കുന്ന നന്മക്ക് അളവ് നിർണയിക്കുവാൻ സാധിക്കാതെ വരും എന്നതിന് തർക്കമില്ല. അതുതന്നെയാണ് എനിക്ക് നൽകുവാനുള്ള സാക്ഷ്യവും. കൊറോണ ലോകത്തിന് മുഴുവനായി വരുത്തിയിരിക്കുന്ന സാമ്പത്തിക പ്രതിസന്ധി വളരെ രൂക്ഷമാണ്. അതുകൊണ്ടുതന്നെ കണികാപുരം സ്നേഹഭവൻ പദ്ധതിക്ക് ആവശ്യമായ ധനശേഖരണം പ്രതിസന്ധിയിലായി. മാത്രവുമല്ല സ്നേഹഭവന്റെ ദൈനംദിന കാര്യങ്ങൾ പോലും മുന്നോട്ടുകൊണ്ടുപോകുന്നത് പ്രതിസന്ധിയിലായി. സജനയുടെ കുടുംബത്തിന് ആറ് മാസത്തേക്ക് 5000 രൂപ നൽകാമെന്ന് ഉറപ്പ് നൽകിയും കഴിഞ്ഞു. നാല് ദിനങ്ങൾക്ക് ശേഷം എനിക്ക് യാതൊരു പരിചയവുമില്ലാത്ത ഒരു വ്യക്തി നാട്ടിൽ നിന്ന് വിളിച്ചു. അദ്ദേഹം ഒരു ഡോക്ടറാണ്. തുടർ ചികിത്സക്ക് വെല്ലൂരിൽ വരുവാൻ സാധിക്കാത്ത ഒരു രോഗി ഈ ഡോക് ടറുടെ അടുത്ത് ചെന്ന് കാര്യങ്ങൾ പറഞ്ഞപ്പോൾ സ്നേഹഭവൻ നടത്തുന്ന ശുശ്രൂഷകൾ അദ്ദേഹവും അറിഞ്ഞു. അങ്ങനെ അദ്ദേഹം വിളിച്ചതാണ്. അദ്ദേഹത്തിന്റെ സഹധർമ്മിണി കഴിഞ്ഞ വർഷം കാൻസർ മൂലം ഈ ലോകത്തിൽ നിന്ന് യാത്രയായി. തന്റെ പ്രിയതമയുടെ പേരിൽ സ്നേഹഭവൻ പുതുതായി നിർമ്മിക്കുന്ന കെട്ടിടത്തിൽ ഒരു മുറി സ്പോൺസർ ചെയ്യുന്നു എന്ന് എന്നെ വിളിച്ച് അറിയിച്ചു. പിറ്റേന്ന് തന്നെ അഞ്ച് ലക്ഷം രൂപ സ്നേഹഭവൻ അക്കൗണ്ടിലേക്ക് അയക്കുകയും ചെയ്തു. രണ്ട് ദിവസങ്ങൾക്ക് ശേഷം, ഒരു വർഷം മുമ്പ് പിതാവിനെയും കൊണ്ട് ചികിത്സയ്ക്കായി വന്ന ഒരു കുടുംബം പിതാവ് ഈ ലോകത്തോട് വിടപറഞ്ഞു. പിതാവിന്റെ ഓർമ്മയ്ക്കായി പുതിയ കെട്ടിടത്തിൽ ഒരു മുറി സ്പോൺസർ ചെയ്യുന്ന കാര്യം ഉറപ്പ് നൽകുകയും ചെയ്തു.

പ്രതിസന്ധികളുടെ മധ്യത്തിൽ ദൈവത്തിന്റെ കൃപയും സ്നേഹവും രുചിച്ചറിഞ്ഞ ചില നിമിഷങ്ങൾ ആണിത്. കൊറോണ എന്ന മഹാമാരി ലോകത്തിന് വിനാശം വിതച്ചിരിക്കുന്നു എങ്കിലും അതുകൊണ്ടു തന്നെ ചില മധുരങ്ങൾ അനുഭവിച്ച വ്യക്തിജീവിതങ്ങളുമുണ്ട് നമ്മുടെ സമൂഹത്തിൽ. ജോലിത്തിരക്ക് കാരണം സ്വന്തം കുടുംബത്തോട് ഒപ്പം സമയം ചെലവഴിക്കാൻ സാധിക്കാത്ത അനേകർക്ക് അങ്ങനെ ഒരു അവസരം ലഭിച്ചു. ഏത് പ്രതിസന്ധിയുടെ മധ്യത്തിലും ദൈവം എന്ന വെള്ളിവെളിച്ചം നമ്മോടൊപ്പമുണ്ട്. പക്ഷെ ആ വെള്ളിവെളിച്ചം കണ്ടെത്തുവാനുള്ള മനസ്സ് ഉണ്ടാകണം എന്ന് മാത്രം. പഴയനിയമത്തിലെ പുറപ്പാട് പുസ്തകത്തിൽ പ്രതിപാദിച്ചിരിക്കുന്നത് ഏറെ ശ്രദ്ധേയമാണ്. യിസ്രായേൽ മക്കളുടെ വിമോചനത്തിനായി ദൈവം മോശയെ തെരഞ്ഞെടുത്തു. ആ വിളിയിൽ നിന്ന് പിന്മാറാൻ ശ്രമിക്കുമ്പോളെല്ലാം മോശയുടെ മുമ്പിൽ പ്രതീക്ഷയുടെ വഴികൾ തുറന്നുകൊടുത്ത കർത്താവ് നമ്മുടെ മുമ്പിലും അനേകം വാതായനങ്ങൾ തുറന്നിട്ടിട്ടുണ്ട്. അതിലൂടെ നമുക്കും പ്രവേശിക്കാം... നന്മ ചെയ്യാം, മറ്റുള്ളവർക്കായി....

കൂടെ നിൽക്കാം, വേദനിക്കുന്നവരോടൊപ്പം....

ദൈവസാന്നിദ്ധ്യം (ഇമ്മാനുവേൽ) നമ്മോടൊപ്പം ഉണ്ടാകട്ടെ.

# കരോൾ രാവ്

പ്രൊഫ. ഡോ. ഗ്രേഷ്യസ് എം.ജി., കോതമംഗലം

**കരോൾ സംഘത്തോടൊപ്പം വ്യത്യസ്തനായ ഒരതിഥി!**

ഡിസംബർ മാസത്തിലെ രാത്രികൾ വളരെ സുഖകരമാണ്. ചെറു കുളിരിനൊപ്പം ഹൃദ്യമായ ഒരു സുഗന്ധവുമുണ്ട് ആ രാത്രികൾക്ക്. പ്രകൃതിയുടെ ഗതിവിഗതികൾക്കൊപ്പം താളം ചവിട്ടി നിൽക്കുന്ന വൃക്ഷ ലതാദികൾ...! തുലാവർഷം കഴിഞ്ഞുള്ള ഇടവേളയ്ക്കു ശേഷം പെയ്യുന്ന ചെറു മഴ കണ്ടു ആർത്തുചിരിക്കുന്ന കാപ്പിച്ചെടികൾ, കുളിരിൽ ഉത്തേജിതരായി പൂത്തുലഞ്ഞ മാവുകളും പാല മരങ്ങളും....! അങ്ങനെ, എല്ലാം ചേർന്ന് ഒരുക്കുന്ന ഒരു പ്രാപഞ്ചിക സൗരഭം!

പക്ഷെ, ഈ വശ്യത എന്തേ ശിശിരമാസ നിശകളിൽ പകലിനേക്കാൾ ഊഷ്മളമാകുന്നു?!

പൊതുവെ, തണുപ്പു കാലങ്ങളിലെ രാത്രികളിൽ രൂപപ്പെടുന്ന 'അറ്റ്മോസ്ഫെറിക് ഇൻവേർഷൻ' എന്ന പ്രകൃതിയിലെ ഒരു പ്രതിഭാസത്തെക്കുറിച്ചു പഠിക്കാൻ ഇടവന്നപ്പോൾ അതിനൊരു ശാസ്ത്രീയ വശമുണ്ട് എന്ന് മനസിലായി! ഓർമ്മ വച്ച നാൾ മുതൽ ഡിസംബർ 23-ാം തീയതിയാണ് ദൈവപുത്രന്റെ തിരുപിറവിയെ പാടി അറിയിച്ചു കൊണ്ട് ദൈവാലയത്തിൽ നിന്നും എന്റെ വീട്ടിൽ ക്രിസ്തുമസ് കരോൾ എത്തുന്നത്.

എക്കാലങ്ങളിലും ആകെ ഒരു സന്തോഷമുള്ള ദിവസമാണ് അത്. പഠിക്കുന്ന കാലത്തു അപ്പോഴേക്കും പരീക്ഷ കഴിഞ്ഞിട്ടുണ്ടാകും എന്നത് ശരി. അത് മാത്രമോ അതിനു കാരണം?! അല്ല, പിന്നെ...?!

കരോൾ സംഘം ഓരോ വീടുകളിലും പാടുന്നതു മിക്കവാറും, അലോസരമായ ഒരു ശബ്ദമുള്ള തമ്പേറിന്റെ മാത്രം അകമ്പടിയോടെ ആകും. കാലാകാലങ്ങളായി കേട്ട് പരിചയിച്ച പാട്ടുകൾക്ക് താളമല്ലാതെ മറ്റൊരു സംഗീത ആസ്വാദ്യതയും തോന്നിയിട്ടില്ല, അന്നും ഇന്നും.

ആ പാട്ടുകളിലെ കവിത ഒരിക്കലും തന്നെ എന്റെ ഹൃദയത്തെ സ്പർശിച്ചിട്ടില്ല എന്നതാണ് സത്യം! ദൈവദൂതൻ, 'സർവ്വജനത്തിനും ഉണ്ടാകുവാനുള്ള ഒരു മഹാ സന്തോഷം' എന്ന മുഖവുരയോടെ മാനവ രാശിക്ക് ഉന്നതങ്ങളിൽ നിന്നും നൽകിയ 'രക്ഷയുടെ' സുവിശേഷത്തിലെ 'ആത്മാവ്' ആ ഗാനങ്ങളിൽ എനിക്ക് കണ്ടെത്താനായിട്ടില്ല!

കരോളിനോടൊപ്പം വരുന്ന ക്രിസ്തുമസ് അപ്പൂപ്പൻ തരുന്ന രണ്ടു ചോക്ലേറ്റ് അല്ലാതെ വേറൊന്നും അത് തന്നിരുന്നില്ല! അപ്പോൾ, ഈ ദിവസത്തെ ഉത്സാഹത്തിനും സന്തോഷത്തിനും എന്താ കാരണം?! ക്രിസ്തുവിന്റെ ജനനത്തെ അറിയിച്ചു സുഹൃത്തുക്കളും മറ്റും അടങ്ങുന്ന കരോൾ സംഘം എന്റെ വീട്ടിലും വരുന്നു എന്നതിലുള്ള ഒരു ആത്മസംതൃപ്തി?!

പണ്ടുമുതലേ പാട്ടു പാടിക്കഴിഞ്ഞു സംഘം തിരികെ പോകുന്നതിനു മുൻപ് അവർക്കു ലഘുഭക്ഷണം കൊടുക്കുന്ന ഒരു പതിവുണ്ട്. അപ്പവും കടലക്കറിയും കട്ടൻ കാപ്പിയും! അത് അമ്മയുടെ ഒരു തൃപ്തി, ചോദ്യം ചെയ്യപ്പെടാത്ത ഒരു അവകാശം! രാത്രി ആറേഴു മണിക്കൂറോളം വീടുകൾ തോറും കയറിയിറങ്ങുന്നവർക്ക് മൂന്നോ നാലോ വീടുകളിൽ നിന്നും മാത്രം കിട്ടുന്ന ഒരു ആശ്വാസം! ഈ കൊടുക്കലിന്റെ ഒരു ഗമയോ അതോ അതിലെ 'അമ്പട ഞാനേ' ഭാവമോ ഒക്കെയല്ലേ ആ ദിവസത്തിലെ, എന്നിലെ സന്തോഷത്തിനു കാരണങ്ങൾ?

അമ്മ ആ 'അവകാശം' എന്റെ ഭാര്യക്കു കൈമാറി! അവളും തൃപ്തിയോടെ തുടരുന്നു ആ കാപ്പികൊടുക്കൽ. കാലാനുസൃതമായ ചില മാറ്റങ്ങളോടെ, കടല കറിക്കു പകരം സ്റ്റൂ, കുറുമ, മസാലക്കറി.... എന്നിങ്ങനെ.

**'ഓണമേറെ ഉണ്ടിട്ടും' ലോകമേറെ കണ്ടിട്ടും, എന്നിലെ 'ഞാൻ' കുറഞ്ഞതേയില്ല**

2019 ഡിസംബർ മാസത്തിലെ 23 നും പതിവുപോലെ കരോൾ വന്നു. ക്രിസ്മസ് ആശംസകൾ എഴുതിയ ബാനറുമായി കുട്ടികൾ മുന്നിലും മറ്റുള്ളവർ പിറകിലുമായി പാട്ടുപാടാൻ തയാറായി നിന്നു.

ശിശിരകാലത്തെ സന്ധ്യകളിൽ, എനിക്ക് സുപരിചിതമായ ആ നിർമല സുഗന്ധത്തിനു പകരം എനിക്കപ്പോൾ അനുഭവഭേദ്യമായതു അസഹനീയമായ ദുർഗന്ധം! അതെ, ചില തെണ്ടിപ്പട്ടികൾ അടുത്തുകൂടെ പോകുമ്പോളുള്ള അതേ മണം. 'ഇതെവിടെ നിന്ന്?' ഞാനൊന്ന് പരതി. അതാ, മെലിഞ്ഞു നീണ്ട മുഖത്തിന് വികൃത ഭാവം ചാർത്തി ഉന്തിയ പല്ലുകളുള്ള, അലക്ഷ്യ വസ്ത്രധാരിയായ ഒരു മനുഷ്യൻ ബാനറുമായി നിൽക്കുന്ന കുട്ടികളുടെ മുൻപിൽ എവിടെനിന്നോ വന്നു നിന്നു. അയാൾ എന്നെ നോക്കി വിസ്തരിച്ചൊരു ചിരിയും സമ്മാനിച്ചു! 'ഈ കരോൾ സംഘത്തിന്റെ നെടും തൂണാണ് ഞാൻ' എന്ന ഭാവമാണ് അയാളിൽ ദർശിച്ചത്! 'ഈ പൊട്ടൻ, വരാൻ കണ്ട നേരം, എന്തെങ്കിലും ഭക്ഷണത്തിനു വേണ്ടിയാകും' എന്നിലെ കരുണാമയനായ മാന്യൻ ഉള്ളിൽ പറഞ്ഞു!

അവ്യക്തമായി എന്തോ പറയുന്നുണ്ടയാൾ. ഒന്നും എനിക്ക് മനസ്സിലായില്ല. ഏതായാലും അയാൾ സന്തോഷവാനാണ്! ഞാൻ അങ്ങനെ ആയിരുന്നുമില്ല!

പൊന്തിവന്ന അസഹിഷ്ണുത ലേശം പോലും പുറത്തു കാട്ടാതെ, എന്നാൽ മദർ തെരേസയുടെ എളിമയാർന്ന 'ഭാവം' വരുത്തി മാർബിൾ തറ ചൂണ്ടി ഞാൻ പറഞ്ഞു, 'ദാ..., അവിടെയിരിക്കൂ'.

അപ്പോഴേക്കും സംഘം പാട്ടുതുടങ്ങിയിരുന്നു! 'രക്ഷകന്റെ' പിറവിയെ കുറിച്ചുള്ള 'സുവിശേഷം' ഞാൻ കേട്ടതേയില്ല! ദുർഗന്ധം പരത്തുന്ന ആ മനുഷ്യന്റെ അപ്പോഴത്തെ സാന്നിദ്ധ്യം എന്നെ വല്ലാതെ അലോസരപ്പെടുത്തി! കരോൾ സംഘാംഗങ്ങളെ മാറി മാറി നോക്കി

വ്യാജമായി പുഞ്ചിരിച്ചുകൊണ്ട് എന്റെ ജാള്യത മറച്ചു!

അയാളെവിടെപ്പോയി, ഞാൻ മുറ്റത്തെങ്ങും പരതി. ദാ! ഇറയത്തിട്ടിരിക്കുന്ന VIP കസേരയിൽ സുസ്മേര വദന നായി ഇരിക്കുന്നു! ഈ പാട്ടുകളും, ക്രിതുമസ് അപ്പൂപ്പന്റെ ചടുല നൃത്തവും എനിക്കായ് അയാൾ സംവിധാനം ചെയ്തു അവതരിപ്പിക്കുന്നു എന്ന മട്ടിൽ! എന്തൊക്കയോ സംസാ രിക്കുന്നുണ്ടായിരുന്നു!

പാട്ടു കഴിഞ്ഞു അവർ പോകാൻ തിരിഞ്ഞപ്പോൾ പതിവ് പോലെ ഞാൻ പറഞ്ഞു 'നില്ക്കു, എന്തെങ്കിലും ഇത്തിരി കഴിച്ചിട്ട് പോകാം'. സുഹൃത്തുക്കളുടെ സഹായത്തോടെ അപ്പം, വെജിറ്റബിൾ സ്റ്റു, കട്ടൻ കാപ്പി, പേപ്പർ പ്ലേറ്റ് എന്നിവ എല്ലാവർക്കും എടുക്കത്തക്ക വിധം ഒരു ടേബിളിൽ നിരത്തി വച്ചു. വളരെ അടുപ്പമുള്ള ഒരു സുഹൃത്തിനോടായി ആ അതിഥിയെ ചൂണ്ടി ഞാൻ പറഞ്ഞു, 'ദേ... ആ മനുഷ്യന് എന്താന്നുവെച്ചാ എടുത്തു കൊടുക്കട്ടോ'.

'എല്ലാവരും വന്നു ആവശ്യമനുസ്സരിച്ചു എടുത്തു കഴി ക്കണേ...' മറ്റുള്ളവരോടായി പറഞ്ഞു. എല്ലാവരും വന്നു ഭക്ഷണം കഴിക്കുന്നു എന്നുറപ്പു വരുത്തി, അതിനു ആവ ശ്യമായ നിർദ്ദേശങ്ങൾ നൽകി.

വീണ്ടും ഞാൻ അയാളെ തിരക്കി. മൂന്നോ നാലോ അപ്പവും അതനുസരിച്ചുള്ള സ്റ്റുവും ആ പ്ലെയ്റ്റിൽ ഉണ്ട്. ചോറിലേക്കു സാംബാർ ഒഴിച്ച് കുഴക്കുന്നപോലെ അപ്പവും സ്റ്റുവും കൂടെ ഏറെനേരം കുഴച്ചു ഉരുളകളാക്കിയാണ് കഴിക്കുന്നത്. 'പാവം, അപ്പവും സ്റ്റുവും കഴിക്കാന റിയില്ലാത്ത നിർഭാഗ്യവാൻ' എന്നിലെ 'കുലീനത' മന്ത്രിച്ചു. ദാഹം ശമിക്കാത്ത പോലെ, അയാൾ വീണ്ടും വീണ്ടും കാപ്പിചോദിക്കുന്നുണ്ടായിരുന്നു. കാപ്പി ആസ്വദിച്ചു കു ടിക്കുന്നതിനോടൊപ്പം എന്നെ നോക്കി ചിരിച്ചു! ആ ചിരിയിൽ ഒന്നും കണ്ടെത്താനായില്ല എനിക്ക്!

'നിങ്ങൾ ഈ എളിയവരിൽ ഒരുവന് ഒരു പാത്രം വെള്ളം കുടിപ്പാൻ കൊടുത്താൽ അത് സ്വർഗത്തിൽ എണ്ണാതെ പോകയില്ല' എന്ന് ക്രിസ്തു പറഞ്ഞതിനെ ഞാൻ ഓർത്തു. വലിയ മുടക്കില്ലാതെ, സ്വർഗത്തിലേക്കുള്ള എന്റെ പ്രവേ ശനം സുഗമമാക്കുന്ന ഒരു 'കാരുണ്യ പ്രവൃത്തി' കൂടെ ചെയ്യുന്നതിൽ ഞാൻ സന്തോഷിച്ചു!

'ആതിഥേയത്വവും സൗഹൃദവും' ഒരു കാരണവശാലും കുറയരുത് എന്ന ഉൾപ്രേരണയിൽ കരോൾ അംഗങ്ങൾ എല്ലാവരും നന്നായിതന്നെ ഭക്ഷണം കഴിച്ചു എന്ന് ഉറപ്പുവ രുത്താൻ 'ഞാൻ' മറന്നില്ല. കാപ്പികുടി കഴിഞ്ഞ അവർ വീണ്ടും ഒരു പാട്ടും, തുടർന്ന് We wish you a merry Christmas, merry... എന്ന ആശംസാ ഗാനവും ആലപിച്ചു പോകാൻ തയാറായി.

അപ്പോഴും അയാൾ സാവധാനം ഭക്ഷണം കഴിച്ചു കൊണ്ടിരിക്കുകയാണ്?! 'ഇയാളെ എങ്ങനെയെങ്കിലും ഒഴിവാക്കണമല്ലോ' എന്റെ മനസ്സ് മന്ത്രിച്ചു. ഒരാൾ കഴി ക്കുന്നതിനേക്കാൾ ഏറെ കൂടുതൽ അയാൾ കഴിച്ചിട്ടുണ്ട്. ഇനി ഇവിടെങ്ങും ഛർദ്ദിച്ചാലോ? അല്ല, രാത്രി വളരെ വൈകിയതിനാൽ ഇയാൾ ഇവിടെങ്ങും കിടന്നുറങ്ങിയാ ലോ?! അകെ പുലിവാലാ എങ്കിലും 'ഇനി പൊക്കോ' എന്ന് പറയാൻ 'കാരുണ്യത്തിന്റെ' മുഖം മൂടി ധരിച്ച മാന്യനായ എനിക്ക് മടി !

'ഇപ്പോഴൊന്നും പോകാൻ പരിപാടി ഇല്ലായിരിക്കു മോ' ഞാൻ ശബ്ദം താഴ്ത്തി പറഞ്ഞു. അത് കേട്ടിട്ടാകാം സംഘത്തിലെ എന്റെ ഒരു സുഹൃത്ത് പറഞ്ഞു 'വാ..വാ, ഇറങ്ങി പോരെ'. 'ചെല്ല്, ഇനി പിന്നെ കഴിക്കാം' കിട്ടിയ പിടിവള്ളിയിൽ മുറുകെ പിടിച്ചു അയാളുടെ പോക്ക് ഉറപ്പുവ രുത്താനായി ഞാൻ പറഞ്ഞു. പേപ്പർ പ്ലേറ്റിലെ കഴിച്ചു തീരാത്ത ഭക്ഷണവുമായി അയാൾ അവരുടെ പിന്നാലെ ഇറങ്ങി.

ഹോ...! ആശ്വാസമായി! സ്വർഗത്തിൽ ഒരു നല്ല 'തുക' ഫിക്സഡ് ഡെപ്പോസിറ്റ് ഇട്ടതിന്റെ സംതൃപ്തിയും, കൂടുതൽ ശല്യമാകാതെ അയാൾ പോയതിൽ ഉള്ള ആശ്വാസവും ശേഷിച്ച അപ്പവും കറിയും വിളമ്പാനെടുത്ത പാത്ര ങ്ങളും മറ്റും എടുത്തുവെക്കാൻ ഭാര്യയെ സഹായിച്ചു എന്ന് വരുത്തിയ ശേഷം, കഴിക്കാൻ കുറച്ചു ഭക്ഷണവു മെടുത്തു ഞാൻ മുൻവശത്തെ ഇറയത്തു ഇട്ടിരിക്കുന്ന, അയാളിരിക്കാത്ത, ഒരു കസേരയിൽ ചെന്നിരുന്നു. വളരെ ആശ്വാസത്തോടെ സാവധാനം ഞാൻ കഴിച്ചു തുടങ്ങി.

അല്പം കഴിഞ്ഞപ്പോൾ, അയാൾ അതാ വഴിയിലൂടെ വീണ്ടും കയറി വരുന്നു! കയ്യിൽ പേപ്പർ പ്ലെയിറ്റും കഴിച്ചു തീരാത്ത ഭക്ഷണവും!

എന്നിൽ അസഹിഷ്ണുതയുടേയും അങ്കലാപ്പിന്റേയും ഒരു വേലിയേറ്റം തന്നെ സൃഷ്ടിച്ചു, ആ വരവ്. എങ്കിലും മനസ്സിന്റ കോണിലെവിടെയോ മറഞ്ഞിരുന്ന എന്തോ ഒന്ന് (ദൈവ ഭയം?!) അയാളുടെ ആവശ്യം തിരക്കാൻ എന്നെ പ്രേരിപ്പിച്ചു. 'ആ...ഹാ... പോയില്ലായിരുന്നോ? എന്ത്യേ പിന്നേം വന്നേ?!' ഞാൻ ചോദിച്ചു.

വളരെ സന്തോഷവാനായി അയാളുടെ രീതിയിൽ തന്റെ ആവശ്യം എന്നെ 'അറിയിച്ചു' ആ ഭാഷ എനിക്കു മനസിലാകാത്തതിനാൽ ഞാനതിനെ 'അവ്യക്തമായ ഭാഷ' എന്നിവിടെകുറിക്കുന്നു!

കോതമംഗലത്തുള്ള സാന്ത്വനം 'സ്പെഷ്യൽ' സ്കൂളിലെ കുട്ടികൾ, അവർ സ്റ്റേജിൽ അവതരിപ്പിക്കാൻ പോകുന്ന സ്കിറ്റിനെ കുറിച്ച് എന്റെയടുത്തു വാചാലമാകു മ്പോൾ ഒരു എ-1 'പൊട്ടൻ' ആയി ഒന്നും മനസിലാകാതെ ഞാൻ നിന്നിട്ടുള്ളത് ഓർമയിൽ വന്നു! കഴിച്ചുതീരാത്ത അപ്പത്തിലേക്കു ചൂണ്ടി ആംഗ്യത്തിൽ അയാൾ എന്തോ വീണ്ടും പറഞ്ഞു. ആ ഭാഷ മനസിലാകാത്ത ഞാൻ ഇങ്ങനെ ചിന്തിച്ചുറച്ചു, ഭക്ഷണമല്ലാതെ മറ്റെന്തു വേണം ഈ 'പൊട്ടന്'?! എന്റെ പരിമിതിയെ സ്വയം തിരിച്ചറിയാതെ ആ മനുഷ്യന്റെ ആവശ്യത്തെ ചെറുതാക്കി കാണുന്ന എന്റെ 'കുലീന സത്യം'!

'വാ, ഇവിടെയിരിക്കു, എന്താന്ന് വച്ചാൽ തരാം' വീണ്ടും കസേരയിൽ ഇരിക്കാതെ നിലത്തു തന്നെ അയാൾ ഇരിക്കുന്നു എന്ന് ഉറപ്പാക്കാൻ ഇറയത്തിന്റെ നട ചൂണ്ടി ഞാൻ പറഞ്ഞു. ചുളുവിൽ സ്വർഗ്ഗത്തിലെ 'നി ക്ഷേപം' വർദ്ധിപ്പിക്കാനുള്ള വ്യഗ്രത എന്നിൽ ശക്തമായി രുന്നു അപ്പോൾ! അടുക്കളയിൽ ഭക്ഷണ സാധനങ്ങൾ എടുത്തു വയ്ക്കുകയായിരുന്ന ഭാര്യയോടായി ഞാൻ പ റഞ്ഞു 'ദേ...,ആ മനുഷ്യൻ വീണ്ടും വന്നിട്ടുണ്ട്, അപ്പോം കുറച്ചു കറിയും കൂടെ ഇങ്ങു കൊണ്ടുവാ'. 'ഇനി അയാ ൾക്കു അതൊന്നും വേണമെന്ന് തോന്നുന്നില്ല' എന്നവൾ പറഞ്ഞെങ്കിലും എന്റെ നിർബന്ധത്തിൽ, ഒരു പേപ്പർ പ്ലേറ്റിൽ മൂന്നോ നാലോ അപ്പവും അതിനുള്ള കറിയും എടുത്തുകൊണ്ടു വന്നു, അവൾ അയാൾക്കു കൊടുത്തു. അയാളുടെ ഭാവത്തിൽ നിന്നും ഞാനുറപ്പിച്ചു, ഭാര്യ പ റഞ്ഞത് ശരിയാണെന്ന്.

കുടിക്കാൻ വേണമെന്ന ആംഗ്യത്തോടെ അവ്യക്തമായി അയാൾ വീണ്ടും ചോദിക്കുന്നത് ചായ ആണെന്ന് മനസിലായി. അവൾ കുറച്ചു കൂടെ ചായ തികത്തിക്കൊണ്ടുവന്നു കൊടുത്തു, അയാളത് ആർത്തിയോടെ കുടിച്ചു!

'ഇയാളെ എത്രയും വേഗം ഒഴിവാക്കണമല്ലൊ...!' ഞാൻ മന സ്സിലുറപ്പിച്ചു. ഒരു പ്ലാസ്റ്റിക് കൂട്ടിൽ, ആദ്യം അയാൾ കഴിച്ചതിന്റെ ബാക്കിയും രണ്ടാമത് കൊടുത്ത അപ്പവും കറിയും എല്ലാം കൂടെ ഇട്ടു കൊടുത്തിട്ടു ഞാൻ പറഞ്ഞു, 'കൊണ്ട് പൊയ്ക്കോ, നാളെ കഴി ക്കാം'. അയാൾ സമ്മതം മൂളി, ആ കൂടുമായി ഇറങ്ങി പോയി. എനിക്ക്



എല്ലാം കൊണ്ടും ഒരു സമാധാനം!

'എനിക്ക് വിശന്നു നിങ്ങൾ എനിക്ക് ഭക്ഷണം തന്നു......ഈ എളിയവരിൽ ഒരുവന് ചെയ്തതെല്ലാം എനിക്കാണ് ചെയ്തത്'. ഞാൻ ചിന്തിച്ചു,' ക്രിസ്തു ഇങ്ങനെ പറഞ്ഞു വച്ചതു നന്നായി, ഈ ചെയ്തതിനു ഒരു ഫലമുണ്ടല്ലോ?!'

തേങ്ങാ പാലിന്റെ 'ബയോ കെമിസ്ട്രി' നന്നായറിയുന്ന എനിക്ക്, അപ്പവും തേങ്ങാപാൽ ചേർത്ത കറിയും കൂട്ടികുഴച്ചു കഴിച്ചതിന്റെ ബാക്കിയടങ്ങുന്ന ആ പൊതിയിലെ മുഴുവൻ ഭക്ഷണത്തിന്റേയും നാളത്തെ അവസ്ഥയെകുറിച്ച് സംശയമുണ്ടായിരുന്നില്ല. 'ഓ..., മറ്റുള്ളവന്റെ അടുക്കൽ നിന്നും ഇരന്നു മാത്രം ഭക്ഷിക്കുന്നവൻ, ആഢ്യത്വമുള്ള യാതൊരു ഭക്ഷണവും കഴിച്ചു ഒരു പരിചയമില്ലാത്തവൻ, അതിത്തിരി വളിച്ചാലും അങ്ങ് കഴിച്ചു കൊള്ളും' ഞാൻ സമാധാനിച്ചു! എന്നിരുന്നാലും, വൈലോപ്പിള്ളിയുടെ' കുടിയൊഴിപ്പിക്കൽ' എന്ന കൃതിയിലെ വരികൾ എന്നിലെവിടെയോ മിന്നി മറഞ്ഞു. '

'മാഴ്കുമെൻ കരൾ മന്ത്രണം ചെയ്തു, 'ഹാ കുലീനതേ നീയടി കൊണ്ടു'!

'.....നാളെ കഴിക്കാം' എന്ന് പറഞ്ഞു കൊടുത്തുവിട്ട ഭക്ഷണം 'നാളെ' ക്കു തീർച്ചയായും ഭക്ഷണയോഗ്യമല്ലാതാകും എന്നറിയുന്ന ഞാൻ എന്തേ അങ്ങനെ ചെയ്തു?! ഏതാനും മണിക്കൂറുകൾക്കുള്ളിൽ വളിച്ചു നാറും എന്നുറപ്പുള്ള ആ ഭക്ഷണം നാളെ എന്റെ കൊച്ചു മക്കളാണ് കഴിക്കേണ്ടി വരുന്നതെങ്കിൽ? ഞാനതു കാണേണ്ടി വന്നാൽ? ഇപ്പോളെന്റെ ഹൃദയമൊന്നു പിടഞ്ഞു! ഇപ്പോഴേ പിടഞ്ഞൊള്ളൂ

'ഈ എളിയവരിൽ ഒരുവന് ചെയ്തതെല്ലാം എനിക്കാണ് ചെയ്തത്', കരുണാ മയന്റെ വാക്കുകൾ! എന്താണ് ഞാൻ ചെയ്തത്?! 'കരുണയോ'?! വഞ്ചനയോ?!, അതോ കൊടും ക്രൂരതയോ?!

നിരാലംബന്റെ അറിവില്ലായ്മയെ ചൂഷണം ചെയ്തും സ്വർഗത്തിൽ 'നിക്ഷേപ' മുണ്ടാക്കാൻ ശ്രമിച്ചത് സാത്താന്റെ ജയം! 'നന്മ' ചെയ്യുന്ന എന്നിലെ സാത്താൻ സ്വർഗത്തിൽ നിക്ഷേപിക്കാനായി ഞാൻ കൊടുത്തതോ കള്ള നോട്ട് ?!

'നാളേക്കായി' അയാൾക്കു കൊടുക്കണമെങ്കിൽ, സ്റ്റ്യൂ കുറച്ചെടുത്തു ചൂടാക്കിയതും അപ്പവും വേറെ വേറെ സ്റ്റീൽ പത്രങ്ങളിലാക്കി അടച്ചു കൊടുത്തു വിടാൻ എനിക്ക് മനസ് വന്നില്ലല്ലോ? എന്റെ മക്കൾക്കോ, പ്രിയപ്പെട്ടവർക്കോ ആണെങ്കിൽ അങ്ങനെയല്ലേ ചെയ്യുക?! മാനസിക സ്ഥിരതയില്ലാത്ത അയാൾ, ആ പാത്രങ്ങൾ തിരികെ തന്നില്ലെങ്കിലും എനിക്ക് എന്ത് നഷ്ടം വരും? നിസ്സഹായനായ അയാൾ എന്റെ കൊച്ചുമകൻ എന്ന് കരുതി 'സൂക്ഷ്മതയോടെ ചെയ്യാൻ എനിക്കാകണ്ടേ?! അതല്ലേ കരുണ?' മനസ്സിനു ഭാരമേറി!

ക്രിസ്തുമസിന് ക്ഷണിക്കാതെ വന്ന ആ അതിഥി കർത്താവെന്നു ഞാൻ കണ്ടിരുന്നു എങ്കിൽ പരിചരണം കൊണ്ട് 'അവിടുന്നിനെ' മൂടുമായി രുന്നില്ലേ?!ഇവിടെ, എനിക്ക് 'അയാൾ' എന്ന് സംബോധന ചെയ്യാനാകുന്നില്ലല്ലോ?!

'എന്റെ ആതിഥ്യം സ്വീകരിച്ചു പോകുമ്പോൾ ഞങ്ങൾക്ക് വളരെ അനുഗ്രഹങ്ങൾ നൽകുമായിരുന്നു' എന്നിലെ 'അവനവനിസം' തല പൊക്കി. എന്ന് വച്ചാൽ, കർത്താവിനെ ശുശ്രൂഷിക്കുന്നത് അനുഗ്രഹം പിടിച്ചു പറ്റാനോ? അവിടേയുമില്ലേ എന്റെ സ്വാർത്ഥത ?

സൃഷ്ടിയോടുള്ള സ്നേഹത്തെ പ്രതി സ്വയം സംപൂർണ യാഗമായ, പാപത്താൽ മരിച്ചു നാറ്റം പിടിച്ച എന്റെ ആത്മാവിനെ തേടി വന്ന എന്റെ കർത്താവിനോടുള്ള സ്നേഹത്തെ പ്രതിയാണോ ഭക്ഷണവും പാനീയവും നൽകി 'ആ ചെറിയവനെ' തൃപ്തനാക്കാൻ ഞാൻ ശ്രമിച്ചത്?!

ഈ എളിയവനോട് കാണിച്ച 'കരുണ' എന്തിനു വേണ്ടി ആയിരുന്നു?!

സമൂഹത്തിൽ, ഞാൻ നല്ലവൻ എന്ന് വരുത്താൻ?!

ദൈവകൃപ പിടിച്ചു വാങ്ങാൻ?!

അതോ ദൈവ കോപത്തിൽ നിന്നും രക്ഷ നേടാൻ സ്വയം തീർത്ത പരിചയോ?!

അതെ, ഇതെല്ലാമാണ്! നിത്യ സ്വർഗ്ഗ പ്രാപ്തിക്കായി സ്വയം വഴി നിർമ്മിക്കുന്നു!

ദൈവ കൽപ്പനകൾ എല്ലാം ബാല്യം മുതൽ തന്നെ പാലിക്കുന്നു എന്ന് സ്വയം സാക്ഷീകരിച്ചുകൊണ്ട് ക്രിസ്തുവിന്റെ അടുക്കൽ ചെല്ലുന്ന പ്രമാണിയെ ഓർമ്മ വന്നു. ആ സ്വയം വെളിപ്പെടുത്തലിൽ കുറ്റമൊന്നും പറയാതെ അവനിലുള്ള 'ഒരു കുറവിനെ' ചൂണ്ടിക്കാണിക്കുന്ന ക്രിസ്തുവിനു മുൻപിൽ എനിക്കെത്രയാകും കുറവുകൾ?!

കടൽ പോലെ ആഴവും പരപ്പുമേറിയ ദൈവ സ്നേഹ സാഗരത്തിൽ ഒരു തുള്ളിയാകേണ്ടതല്ലേ ഒള്ളു എന്റെ പ്രവൃത്തി?!

അതും, സ്വാർഥതയുടെ ചളിപുരണ്ട ഒരു തുള്ളി മാത്രം! സത്യമായും ഞാനതൊന്നു തിരിച്ചറിഞ്ഞെങ്കിൽ....!

## ഓർമ്മ


വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ ദുഃഖ്റോനോ (ഡിസം. 21)


ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 29-ാം ഓർമ്മ (ഡിസം. 13, പത്തനംതിട്ട ബേസിൽ ദയറ)


പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ (92-ാം ഓർമ്മ (ഡിസം. 17, വള്ളിക്കാട്ട് ദയറാ)


യാക്കോബ് മാർ പോളികാർപ്പോസ് മെത്രാപ്പോലീത്തായുടെ (34-ാംഓർമ്മ, ഡിസം. 26, കൊരട്ടി സീയോൻ സെമിനാരി)


ബസേലിയോസ് ഗ്രീഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ (ജനു. 1), സകല വിശുദ്ധ മല്പാന്മാരുടെയും ഓർമ്മ


പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (57-ാം ഓർമ്മ) (ജനുവരി 3, ദേവലോകം അരമന)

## ചെരാത്

ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# ന്യൂനപക്ഷ/പക്ഷപാതിത്വങ്ങൾ?

കേരളത്തിൽ യാതൊരു വിധമായ സംവരണവും നിലവിൽ ഇല്ലാത്ത 27% ജനങ്ങൾക്കിയിൽ സാമ്പത്തിക പിന്നോക്കാവസ്ഥ അനുഭവിക്കുന്നവർക്ക് ഉന്നത വിദ്യാഭ്യാസ രംഗത്തും പി.എസ്.സി. നിയമനങ്ങളിലും 10% സാമ്പത്തിക സംവരണം E.W.S. Reservation നടപ്പിലാക്കിയിരിക്കുന്നു എന്നത് ശ്ലാഘനീയമാണ്. രാജ്യത്ത് സാമ്പത്തീക സംവരണം നടപ്പിലാക്കുവാനുള്ള ശ്രമങ്ങൾ നടത്തുകയും ഭരണഘടനാ ഭേദഗതി പാസ്സാക്കി അത് പ്രാബല്യത്തിൽ വരുത്തിയത് കേന്ദ്രസർക്കാരാണ് താനും മുന്നോക്ക സംവരണത്തിനെതിരായി കേരളത്തിലെ സംഘടിത രാഷ്ട്രീയ സാമുദായിക കൂട്ടുകെട്ടുകൾ രൂപപ്പെടുകയും അവരുടെ സമ്മർദ്ധ രീതികൾ മൂലം വ്യക്തമായി സാമ്പത്തീക സംവരണം നടപ്പിലാക്കേണ്ട സർക്കാർ നിലപാട് ചിലപ്പോൾ ദുർബ്ബലപ്പെട്ടുപോയേക്കാം എന്ന ആശങ്കകൂടെ പങ്ക് വയ്ക്കാനുണ്ട്. വോട്ട് ബാങ്ക് രാഷ്ട്രീയത്തിനധിഷ്ഠിതമായി നയപരമായ തീരുമാനങ്ങൾ എടുക്കുന്ന സർക്കാരുകൾ ഇതിൽ ഒരൽപ്പം കൗശലം കാണിച്ചാലും അതിശയപ്പെടാനില്ല. പക്ഷെ നിലവിൽ സംവരണം മൂലം ഉന്നത വിദ്യാഭ്യാസ രംഗത്തും ഉദ്യോഗ തലങ്ങളിലും ന്യായമായും ഭീകര ഭൂരിപക്ഷത്തോടെയും സംവരണ ആനുകൂല്യങ്ങൾ അനുഭവിക്കുന്ന സാമുദായിക സംഘടനകൾ സാമ്പത്തീക പിന്നോക്കാവസ്ഥ അനുഭവിക്കുന്ന മുന്നോക്കക്കാർക്ക് ലഭിച്ച പത്ത് ശതമാനം എന്നതിൽ കാണിക്കുന്ന വ്യാകുലതയെ ഒരു വിധത്തിലും ന്യായീകരിക്കാനാവുകയില്ല. അതിന്റെ പേരിൽ വർഗ്ഗീയ ധ്രുവീകരണം സൃഷ്ടിക്കുന്നതും ആപൽക്കരമാണ്.

സാമ്പത്തീക സംവരണത്തെ എതിർക്കുവാൻ മുസ്ലീം സംഘടനകൾ മുന്നോട്ടുവരുന്നു എന്നത് കരുതലോടെ നാം കാണേണ്ട വസ്തുതയാണ്. പൗരാവകാശങ്ങളിൽ മുസ്ലീങ്ങളുടെ ആശങ്കകൾക്ക് ഒപ്പം ചേർന്നവരെ അവരുടെ നീതിയുക്തമായ ആവശ്യങ്ങളിൽ പിന്തുണ നൽകേണ്ട സന്ദർഭങ്ങളിൽ ഇസ്ലാമികളുടെ സമാധാന കാംക്ഷികളായ സംഘടനകളും അതുപോലെ ഉപരിപ്ലവചിന്താഗതിയുള്ളവരും വർഗ്ഗീയതയുടെ പരിപോഷകരും ഒരുമിച്ച് നിന്ന് പോരാടുന്നത് കുറച്ചു അവധാനതയോടെ നാം കാണേണ്ടതുണ്ട്. ഒന്നാം നൂറ്റാണ്ടുമുതൽ ഇവിടെ രൂപപ്പെട്ട മലങ്കര നസ്രാണികളുടെ വളർച്ചയേയോ സംസ്ക്കാരത്തേയോ നിലപാടു കളെയോ ഇവിടുത്തെ തദ്ദേശീയരായ ഭാരത സമൂഹം ആക്രമിച്ച് ഇല്ലാതാക്കിയിട്ടില്ല. ഭാരതത്തിന് അങ്ങനെ ഒരു പാരമ്പര്യവുമില്ല. യഹൂദ കുടിയേറ്റം, പേർഷ്യൻ വാണിജ്യം എന്നിവയിലൂടെയൊക്കെ ഉണ്ടായ ഒരു നസ്രാണി പാരമ്പര്യം തദ്ദേശീയമായി വളർന്നെങ്കിലും മതം മാറ്റം എന്ന പ്രവണതയോട് ആഭിമുഖ്യം പുലർത്താതെ തന്നെ തദ്ദേശീയതയെ മാനിച്ചും അവരിൽ നിന്ന് പരിഗണന സ്വീകരിച്ചും വളർന്നവരാണ്; അങ്ങനെ സമന്വയ ഭാവത്തിൽ വളർന്ന ഒരു സമൂഹത്തിലാണ് പറങ്കികൾ, ഇംഗ്ലീഷുകാർ എന്നിവരാണ് 'മതം മാറ്റം' എന്നതിലൂടെ ഇവിടെയൊരു മതിപ്പില്ലായ്മ വളർത്തിയത് ഭാരത സമൂഹത്തിന് നമ്മോട് എന്തെങ്കിലും വിശ്വാസപരമായ ഒരു പിശക് തോന്നിയിട്ടുണ്ടെങ്കിൽത്തന്നെ അതിന് ശേഷമാണ്.

ഹാഗിയാ സോഫിയ അടക്കം ലോകരാജ്യങ്ങളിൽ ക്രൈസ്തവർ ആക്രമിക്കപ്പെടുകയോ, പാലായനം ചെയ്യപ്പെടുകയോ, കൂട്ടക്കൊല നടത്തപ്പെടുകയോ ചെയ്ത സന്ദർഭത്തിൽ മുസ്ലീം സംഘടനകൾ അപലപിക്കുകയോ അവരുടെ താദാത്മ്യ നിലപാട് പ്രഖ്യാപിക്കുകയോ ചെയ്തിട്ടുണ്ടോ എന്ന് പുനപരിശോധിച്ചിട്ട് വേണം നാം തദ്ദേശ സമൂഹത്തെ ഏകപക്ഷീയമായി പിണക്കി മുന്നോട്ട് പോകേണ്ടത്.

സംസ്ഥാനത്തിന്റെ ന്യൂനപക്ഷക്ഷേമ പദ്ധതികളുടെയെല്ലാം ഉപഭോക്താക്കൾ മുസ്ലീം സമൂഹമാണ് എന്ന് ഇനിയെങ്കിലും തിരിച്ചറിയാൻ നാം വൈകരുത്. സ്കോളർഷിപ്പുകൾ എല്ലാം 80% അവരാൽ അപഹരിക്കപ്പെടുകയാണ്. കേന്ദ്രസർക്കാരിന്റേയും സംസ്ഥാന സർക്കാരിന്റേയും ന്യൂനപക്ഷക്ഷേമ പദ്ധതികളിലെല്ലാം ന്യൂനപക്ഷമായ ക്രൈസ്തവ സമൂഹം അവഗണിക്കപ്പെടുകയാണ്. പി.എസ്.സി., സിവിൽ സർവീസ് കോച്ചിംഗ് സെന്ററുകൾ, ഇസ്ലാമിക പഠനത്തിനും, മദ്രസകൾക്കും, മത അദ്ധ്യാപകർക്കും സഹായം ഇവയൊക്കെ ന്യൂനപക്ഷ അവകാശങ്ങളിൽപ്പെടുത്തിയാണ് അവർ അപഹരിച്ചെടുക്കുന്നത് എന്നത് നാം മറക്കരുത്.

2014 ലെ കേരള ന്യൂനപക്ഷ കമ്മീഷൻ നിയമനുസരിച്ച് ക്രിസ്ത്യാനിക്ക് ലഭിക്കേണ്ട അംഗത്തെ 2017 ഭേദഗതിയിലൂടെ നിക്ഷേധിച്ചു. മന്ത്രി ഉൾപ്പെടെ 9 അംഗങ്ങൾ ഉള്ള ന്യൂനപക്ഷ കോർപ്പറേഷനിൽ 2 പേർ മാത്രം ക്രിസ്ത്യാനികൾ. കേന്ദ്ര ന്യൂനപക്ഷ ക്ഷേമ വകുപ്പിന്റെ മൾട്ടി സെക്ടർ ഡെവലപ്പ്മെന്റ് പ്രോഗ്രാമിന്റെ നടത്തിപ്പിനായുള്ള സമിതിയിൽ 39 പേരിൽ 7 പേർ മാത്രം ക്രിസ്ത്യാനികൾ. ക്രിസ്ത്യാനികൾ 85% ഉള്ള ഇടുക്കിയിലും 71% ഉള്ള എറണാകുളത്തും ഒരാൾ പോലും ഇല്ല. 2011 സെൻസസ് പ്രകാരം 40% ഉള്ള ക്രൈസ്തവർക്ക് സ്കോളർഷിപ്പുകളിൽ 20% പോലും ലഭിക്കുന്നില്ല. മുന്നോക്ക സമുദായ കോർപ്പറേഷനിൽ 7 അംഗങ്ങളിൽ ഒരാൾ മാത്രം. ന്യൂനപക്ഷ കമ്മീഷൻ ചെയർമാൻ സ്ഥാനം ക്രൈസ്തവർക്കില്ല. ഇങ്ങനെയുള്ള മിക്ക കാര്യങ്ങളിലും മാറിമാറി വരുന്ന സർക്കാരുകളിലെ മുസ്ലീം മന്ത്രിമാർ വളരെ ബോധപൂർവ്വം ക്രൈസ്തവ സമൂഹത്തെ മാറ്റി നിർത്തിയിരിക്കുന്നു എന്നത് നാം കണ്ണ് തുറന്ന് കാണേണ്ടതുണ്ട്.

നമ്മുടെ അവകാശങ്ങൾ അപഹരിക്കുന്നത് നിസ്സഹായതോടെ കണ്ടുനിൽക്കുകയല്ല. അതിനെ പ്രതിരോധിക്കുകയും പ്രതികരിക്കുകയും നസ്രാണികൾ അവരുടെ ആർജ്ജവത്വം പ്രകടിപ്പിക്കുകയും വേണം. തദ്ദേശീയമായ സമൂഹത്തിൽ വിശ്വാസ്യതയോടെ വളർന്നവരും ജീവിച്ചവരുമാണ് നമ്മൾ എന്ന് മറക്കരുത്. ദേശത്തിന് വേണ്ടി ജീവൻ കൊടുത്തും സ്വാതന്ത്ര്യത്തിന് വേണ്ടി പോരാടിയവരുമായ നമ്മുടെ അവകാശങ്ങൾ നമ്മുടെ കണ്ണ് കെട്ടി അപഹരിക്കുന്നത് നമുക്ക് മതിയാക്കാം.

**"സൂക്ഷ്മതയില്ലാത്തവന്റെ ധനം കണ്ടു നിൽക്കുന്നവൻ അപഹരിക്കുകയും അവൻ അതിന്റെ കാര്യസ്ഥൻ ചമയുകയും ചെയ്യും എന്നതാവരുത് നമ്മുടെ ന്യൂനപക്ഷ അവകാശം"**



E-mail: fr.thirumangalam@gmail.com

# സി.എം. തോമസ്സിന്റെ പുന പ്രതിഷ്ഠയും രൂപാന്തരവും

- കുഞ്ഞ് കല്ലുംപുറത്ത്



**1912 ൽ സി. എം. തോമസ് എന്ന യുവാവ് പ.വട്ടശ്ശേരിൽ ഗിവർഗ്ഗീസ് മാർ ദിവന്നാസിയോസ് പിതാവിൽ നിന്നും പൗരോഹിത്യത്തിന്റെ ആദ്യപടിയായ ശെമ്മാശപട്ടം സ്വീകരിച്ചു. 1912 മുതൽ 1933 വരെ ശെമ്മാശനായി തന്റെ പ്രേഷിത വേലയിൽ ആത്മീയ ജീവിതത്തിന്റെ അടിസ്ഥാനങ്ങളെ വിശ്വാസതീഷ്ണതയോടെ തന്റെ സ്വർണ്ണനാവിനാൽ മധുരിമയോടെ സമൂഹത്തെ കരുപിടിപ്പിച്ചു. സഭാപിതാക്കന്മാരുടെയും, സമൂഹത്തിന്റെയും പ്രീതിയ്ക്ക് പാത്രമായി. പ്രാർത്ഥന, വ്രതം, ധ്യാനം എന്നീക്രമങ്ങളിൽ കൂടി ആത്മീയ ജീവിതത്തിന് ഉത്തേജനം നൽകി ജീവിച്ചു...**

...വൈദിക വൃത്തിയോടൊപ്പം വൈദ്യവൃത്തിയും ആതുരസേവനവും ശെമ്മാശന് വലിയ താല്പര്യമായിരുന്നു. കോട്ടയം സി. എം. എസ് കോളേജിലെ പഠനവും, പഴയ സെമിനാരിയിലെ പഠനവും പൂർത്തിയായപ്പോൾ ശെമ്മാശന് ഈ ആശയം ഉടലെടുക്കുകയും, വൈദ്യവൃത്തി പൂർത്തീകരിച്ച് ഉൾനാടുകളിൽ ചികിത്സ സൗകര്യം ലഭിക്കാൻ ആശുപത്രികൾ സ്ഥാപിച്ച് വൈദികനായി ആതുരസേവനം നടത്തണമെന്ന് ആഗ്രഹിച്ചു. എന്നാൽ ചില സാഹചര്യങ്ങളിൽ അത് ഉടനെ സാധിക്കാതെ വന്നു. ഈ സമയത്ത് ശെമ്മാശന് തൈറോയിഡ് (തൊണ്ടവീക്കം) ഉള്ളതായി മനസ്സിലാക്കി. ചികിത്സക്കും കൽക്കട്ട തിയോളജിക്കൽ സെമിനാരിയിലെ ഹ്രസ്വകാല പരിശീലനത്തിനുമായി, ശെമ്മാശന്റെ കുടുംബ ബന്ധുവും സുഹൃത്തുമായും പി.റ്റി. ഗീവർഗ്ഗീസ് പണിക്കർ (ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്), സെറാംമ്പൂർ യൂണിവേഴ്സിറ്റിയിൽ അദ്ധ്യാപക നായിരുന്നതിനാൽ ശെമ്മാശനെ കൽക്കട്ടയിലേക്ക് ക്ഷണിച്ചു. കൽക്കട്ടയിലെ ചികിത്സയും സെമിനാരി പരിശീലനവും കഴിഞ്ഞപ്പോൾ ശെമ്മാശന്റെ മനസ്സിലെ ആഗ്രഹ നിവർത്തിക്ക് തക്കവണ്ണം കൽക്കട്ടാ പ്രിൻസ് ഓഫ് വേയിൽസ് മെഡിക്കൽ കോളേജിൽ MBBS ന് പ്രവേശനം ലഭിച്ചു. ഒരു വർഷത്തെ പഠനം പൂർത്തീകരിച്ച വേളയിൽ പ. വട്ടശ്ശേരിൽ തിരുമേനി ശെമ്മാശനെ സഭാ ആസ്ഥാനത്തേക്ക് വിളിച്ചു. ഈ കാരണത്താൽ MBBS പഠനം അവസാനിപ്പിച്ചു വെങ്കിലും അലോപ്പതിയിലും, ആയുർവേദത്തിലും സ്വയം പഠനം നടത്തി, അത്യാവശ്യഘട്ടങ്ങളിൽ ആയുർവേദ വിധി പ്രകാരമുള്ള ചികിത്സാമുറകൾ നിർദ്ദേശിക്കുന്നതിൽ കഴിവു തെളിയിച്ചിരുന്നു.

കൽക്കട്ടയിൽ നിന്നും തിരിച്ചെത്തിയശേഷം കോട്ടയം MD സ്കൂൾ അദ്ധ്യാപകനായിരിക്കെ, കൊല്ലം നിരണം ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായായിരുന്ന കല്ലാശ്ശേരിൽ ഗ്രീഗോറിയോസ് തിരുമേനി (പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ) ഗുരുവായ വട്ടശ്ശേരിൽ തിരുമേനിയുടെ നാമത്തിൽ M G D സ്കൂൾ ആരംഭിക്കുകയും, പ്രഥമഅദ്ധ്യാപകനായി സി.എം തോമസ് ശെമ്മാശനെ നിയമിക്കുകയും ചെയ്തു. കുണ്ടറ ദേശത്തിന്റെ കുണ്ടറ ശെമ്മാശനായി, കല്ലാശ്ശേരിൽ തിരുമേനിയുടെ ഇഷ്ടഭാജനമായി 14 വർഷം കുണ്ടറയിൽ സേവനം ചെയ്തു. ഈ കാലയളവിൽ പൗരോഹിത്യത്തിന്റെ പ്രാരംഭത്തിലെ തന്റെ പ്രതിഷ്ഠ രൂപാന്തരത്തിന് ശക്തി പ്രാപിക്കാൻ തക്കവണ്ണം ഏലിയ ദീർഘദർശിയുടെ നാമത്തിലുള്ള കൊടുവിള ദേവാലയത്തിൽ വർഷം തോറും ദിവസങ്ങൾ മൗന വ്രതവും പ്രാർത്ഥനയുമായിരുന്നു 14 വർഷത്തെ തന്റെ ജീവിതത്തിൽ സന്യാസ ജീവിതത്തിലേക്കുള്ള മാർഗ്ഗദീപമായി അത് തീർന്നു. തുടർന്ന് പൂർവ്വിക സന്യാസശ്രേഷ്ഠരുടെ പാതയിൽ രൂപാന്തരത്തിനായി വനാന്തരങ്ങളിലെ തപസ്സിനെ രൂപപ്പെടുത്തി. കാട്ട്പത്തനാപുരം എന്ന വനപ്രദേശത്ത് താബോർ സന്യാസസമൂഹത്തിനായി സ്ഥലം കണ്ടെത്തി. ഇവിടെയാണ് താബോർ ദയറായും, കോൺവന്റും, സെന്റ് സ്റ്റീഫൻസ് വിദ്യാഭ്യാസ സ്ഥാപനങ്ങളും സ്ഥിതി ചെയ്യുന്നത്. ഇന്ന് ആത്മീയ ജീവിതത്തിലായാലും ലൗകിക ജീവിതത്തിലായാലും ലഭിക്കുന്ന യാതൊരു സുഖസൗകര്യങ്ങളും ലഭിക്കാത്ത കാലഘട്ടത്തിൽ പട്ടിണിയും സാമ്പത്തിക പരാധീനതയിലും താബോറിന്റെ പർണ്ണശാലയിൽ സഭയ്ക്കും സമൂഹത്തിനും പ്രഗത്ഭരായ സന്യാസശ്രേഷ്ഠരെ വാർത്തെടുക്കുവാൻ തിരുമേനിക്ക് സാധിച്ചു. തിരുമനസ്സിലെ ദൈവിക വിശ്വാസം അത്രയ്ക്ക് വിലയേറിയതാണ്. തന്റെ കർമ്മ മണ്ഡലത്തിലെ ഏറ്റവും വലിയ ശ്രേഷ്ഠമായ പ്രതിഫലമാണ് സഭയ്ക്ക് ഒരു കാതോലിക്കയേയും, നാല് മെത്രാപ്പോലിത്തന്മാരെയും, സന്യാസിശ്രേഷ്ടരായ വൈദികരെയും, സന്യാസിനികളെയും, ദൈവിക കരങ്ങളിൽ കൂടി ലഭിച്ചത്.

ശെമ്മാശനായി - വൈദികനായി-റമ്പാനായി കൂടുതൽ അറിവുകൾ തേടി ഇംഗ്ലണ്ടിലെ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പഠനവും ഗവേഷണവും പൂർത്തീകരിച്ചു. അതോടൊപ്പം കൗളി സന്യാസ സമൂഹത്തിൽ താമസിച്ച് സന്യാസ ജീവിതത്തിന്റെ നിഷ്ഠകളെ ഹൃദസ്ഥമാക്കി. ഉത്തമസന്യാസിയായ സി. എം തോമസ് റമ്പാൻ തന്റെ ജീവിതയാത്രയിലും, ഉന്നതപഠനവേളയിലും പ്രഗത്ഭരായ സന്യാസശ്രേഷ്ഠരുമായും, വിദേശത്തും സ്വദേശത്തുമുള്ള പ്രമുഖ സ്ഥാനികൾ, രാഷ്ട്രീയ സാമുദായിക നേതാക്കൾ എന്നിവരുമായും സൗഹൃദം നിലനിർത്താൻ അന്ത്യം വരെസാധിച്ചു. അതിൽ പ്രമുഖരാണ് ഇന്ത്യയുടെ വൈസ്രോയി ആയിരുന്ന ഹാലിഫാക്സ് പ്രഭു, ഇന്ത്യയുടെ രണ്ടാമത്തെ പ്രസിഡന്റും ഓക്സഫോർഡിലെ സഹപാഠിയും ഉറ്റമിത്രവുമായിരുന്ന ഡോ.എസ് രാധാകൃഷ്ണൻ ഉൾപ്പെടെയുള്ളവർ.

മാർ തോമാ ദിവന്നാസിയോസ് തിരുമേനി തന്റെ സന്യാസപ്രസ്ഥാനങ്ങളും വിദ്യാഭ്യാസ സ്ഥപനങ്ങളും ഉയർച്ചയിലേക്ക് നയിക്കുന്നതിനോടൊപ്പം, തിരുമേനി ഏത് അധികാരത്തിൻ കീഴിൽ മെത്രാപ്പോലിത്തയായി തീർന്നുവോ, ആയത് ഭാരതീയ ഓർത്തഡോക്സ് സഭയുടെ കാതോലിക്കേറ്റിന്റെ കീഴിൽ നിരണം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയായി 32 വർഷം സഭയെ നയിച്ചു. തിരുമനസ്സിലെ പ്രവർത്തനങ്ങൾ എല്ലാം ദീർഘ വീക്ഷണത്തോടെയായിരുന്നുവെന്നു മനസ്സിലാക്കാൻ കഴിയും, അതിൽ പ്രധാനമായ ഒന്നാണ് പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രി. ബഹുമാനപ്പെട്ട കാരിക്കോട്ട് മാത്യൂസ് അച്ചനുമായി ചേർന്നാണ് തിരുമേനി ആശുപത്രി പ്രവർത്തനം ആരംഭിച്ചത്. സഭയ്ക്കും സമൂഹത്തിനും പ്രയോജനകരമായ വസ്തുതകളെ ഒന്നൊന്നായി മുൻകൂട്ടി കണ്ട് പ്രാവർത്തികമാക്കിയിരുന്നു. പ്രതിബന്ധങ്ങളോ പ്രതിസന്ധികളോ ഒന്നും തിരുമേനിക്ക് ചിന്താവിഷയമല്ലായിരുന്നു. ഏത് കാര്യങ്ങളും ഉൾക്കൊണ്ട് വളരെ ലാഘവത്തോടെ നർമ്മ സംഭാഷണങ്ങളിൽ കൂടി ക്രിയാത്മകമാക്കിയിരുന്നു. ○

7-ാം പേജിൽ നിന്നും...

തിനും ചർച്ചകൾ തടസ്സമാകരുതെന്നും കോടതിവിധികളുടെ അടിസ്ഥാനത്തിൽ മലങ്കരസഭയിലെ എല്ലാ പള്ളികളും സമാന്തര ഭരണമില്ലാതെ മലങ്കര മെത്രാപ്പോലീത്തായാൽ നയിക്കപ്പെടണമെന്നും സഭാവിശ്വാസിയായ ഒരാൾപോലും അതിൽനിന്ന് വിട്ടുപോകുവാൻ പാടില്ലയെന്നതുമാണ് ഓർത്തഡോക്സ് സഭയുടെ നിലപാട്.

ബഹു. കേരള മുഖ്യമന്ത്രിയുടെ നേതൃത്വത്തിലുള്ള ചർച്ചകളുടെ നല്ലവശമായി കാണുന്നത് സഭയ്ക്ക് അതിന്റെ നിലപാടുകളും നിലപാടുകളുടെ നിയമസാധുതയും വ്യക്തമായി ബഹു. മുഖ്യമന്ത്രിയെ നേരിട്ട് അറിയിക്കുവാനുള്ള അവസരമുണ്ടായി എന്നതാണ്. കോടതി വ്യവഹാരങ്ങൾ ദീർഘിപ്പിക്കുന്നതിനോ കോടതി വിധികൾ നടപ്പിലാക്കുന്നതിനോ ചർച്ചകൾ തടസ്സമാകില്ലെന്ന് സഭയ്ക്ക് ഉറപ്പ് ലഭിച്ചതാണെങ്കിലും പ്രായോഗികതയിൽ വിരുദ്ധഫലങ്ങൾ ഉണ്ടായി. ചർച്ചാകാലയളവിൽ പോലും പാത്രീയർക്കീസ് വിഭാഗം വിഘടനവാദം പ്രോത്സാഹിപ്പിക്കുന്ന നടപടികൾ സ്വീകരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുമായുള്ള ബന്ധം പൂർണ്ണമായും വിച്ഛേദിച്ചുകൊണ്ട് പ. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനുമതിയോടെ പാത്രീയർക്കീസ് പക്ഷം മെത്രാൻസമിതിയുടെ പ്രസ്താവന പുറത്തുവന്നത് ബഹു. സുപ്രീം കോടതി പൂർണ്ണമായും നിരോധിച്ച സമാന്തര ഭരണം തുടരുന്നു എന്നതിന്റെ വ്യക്തമായ തെളിവാണ്. നിയമാനുസൃത മായ ഐക്യത്തിനുള്ള സന്നദ്ധത ദുർവ്യാഖ്യാനം ചെയ്യുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കുന്നതുമൂലവും ഐക്യത്തിനും നിയമവാഴ്ച്ചയ്ക്കുമുള്ള സഭയുടെ സമീപനം നിരാകരിക്കുന്നതുമൂലവും സമാധാന ചർച്ചകളിൽ നിന്ന് ഓർത്തഡോക്സ് സഭയെ പിൻമാറ്റിയിട്ട് സമാധാനത്തിനുള്ള സാഹചര്യം നഷ്ടമാക്കിയത് ഓർത്തഡോക്സ് സഭയാണെന്ന വിധത്തിൽ നടത്തുന്ന വ്യാജപ്രചരണങ്ങൾ പൊതുസമൂഹം ഇനിയെങ്കിലും മനസ്സിലാക്കണം.

**ഉപസംഹാരം**

സഭാതർക്ക പരിഹാരം സംബന്ധിച്ച് ബഹു. സുപ്രീം കോടതി (2017 ജൂലൈ 3) നൽകിയിരിക്കുന്ന നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ സഭയുടെ നിലപാട് വളരെ ലളിതവും സുതാര്യവുമാണ്.

1) ബഹു. സുപ്രീം കോടതി പലതവണ ആവർത്തിച്ചുറപ്പിച്ചിരിക്കുന്ന മലങ്കരസഭയിലെ 1934-ലെ ഭരണഘടന അനുസരിച്ച് സഭയിലെ എല്ലാ ദേവാലയങ്ങളിലും ഭരണനിർവ്വഹണം ഉറപ്പാക്കണം. സഭയുടെ ദേവാലയങ്ങളിൽ സമാന്തര ഭരണമുണ്ടാകുന്നത് കോടതിവിധിയുടെ ലംഘനമാണ്. 2) സുപ്രീം കോടതി വിധിയനുസരിച്ച് 1934-ലെ സഭാ ഭരണഘടനയ്ക്ക് വിധേയമാകുന്ന ഒരു ഇടവകാംഗവും ഇടവകയിൽനിന്ന് വിട്ടുപോകുവാൻ പാടില്ല. അങ്ങനെയുള്ള ആരെയും ഇറക്കിവിടണമെന്ന് ബഹു. സുപ്രീം കോടതിയോ സഭയോ ഒരിക്കലും പറഞ്ഞിട്ടില്ല. നിയമം അനുസരിക്കാത്തവർ സ്വമേധയാ പുറത്തുപോയി അവർക്കിഷ്ടമുള്ള രീതിയിൽ ആരാധന നടത്തുന്നതാണ് ഉചിതം. 3) ഇടവകപള്ളികളുടെയും പള്ളിവക സ്വത്തുകളുടെയും ഗുണഭോക്താക്കൾ ഇടവകാംഗങ്ങളായ മുഴുവൻ വിശ്വാസികളുമായിരിക്കും. മലങ്കരസഭ ഭരണഘടന പ്രകാരം നിയമിതനാകുന്ന ഇടവക വികാരിയുടെ അദ്ധ്യക്ഷതയിൽ കൂടുന്ന ഭരണഘടനാനുസൃത ഇടവകയോഗമാണ് ഇടവകയെ സംബന്ധിച്ച എല്ലാ കാര്യങ്ങളും തീരുമാനിക്കുന്നതും നടപ്പിലാക്കുന്നതും. അകയാൽ, ബഹു. സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ നിലവിലുള്ള കോടതി വ്യവഹാരങ്ങൾ സമയബന്ധിതമായി പൂർ ത്തിയാക്കുന്നതിനും നീതിന്യായ കോടതികളിൽ നിന്ന് ഉണ്ടാകുന്ന വിധികൾ നടപ്പിലാക്കുന്നതിനും ബഹു. കേരള സർക്കാർ നടപടികൾ സ്വീകരിക്കണമെന്ന് വീണ്ടും അഭ്യർത്ഥിക്കുന്നു. കോടതിവിധി നടപ്പിലാക്കി നിയമം പുനഃ സ്ഥാപിക്കപ്പെട്ടു കഴിയുമ്പോൾ ബഹു. സുപ്രീം കോടതി നിർദ്ദേശിച്ചിരിക്കുന്നതുപോലെതന്നെ തുടർചർച്ചകളിലൂടെ ഭാവി പരിപാടികൾ തീരുമാനിക്കാവുന്നതാണ്. ബഹു. സർക്കാർ ഇത് മനസിലാക്കി നീതിപൂർവ്വം പ്രവർത്തിക്കുമെന്ന് പ്രതീക്ഷിക്കുന്നു.



## കെസിയ തങ്കം മാത്യു, അടുതല
## (02-02-1993 - 10-12-2002)



### ക്രിസ്തുവിൽ ജീവിക്കുന്നു

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

*പ്രാർത്ഥനയോടെ,*

കുടുംബാംഗങ്ങൾ,



# മാർത്തോമ്മാ ശ്ലീഹായുടെ സെമിനാരിപ്പള്ളി

ഡോ. എം. കുര്യൻ തോമസ്

കോട്ടയത്തു സെമിനാരി എന്ന് മലങ്കരസഭയിലും കോട്ടയം കോളജ് എന്ന് എന്നു ബ്രിട്ടീഷ് രേഖകളിലും പ്രതിപാദിക്കപ്പെടുന്ന കോട്ടയം പഴയ സെമിനാരിക്ക് കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ അദ്വിതീയമായ സ്ഥാനമുണ്ട്. പ. മാർത്തോമ്മാശ്ലീഹായുടെ നാമത്തിലുള്ള സെമിനാരി ചാപ്പലിനാകട്ടെ മലങ്കരസഭാ ചരിത്രത്തിൽ സുവർണ്ണമുടിയും.

പഴയ സെമിനാരിക്കു കല്ലിട്ട് പണി ആരംഭിച്ചത് 1814 ഫെബ്രുവരി 14-ന് ആണെങ്കിലും മൂന്നുവർഷംകൂടി കഴിഞ്ഞ് 1817 ഡിസംബർ 1-നാണ് സെമിനാരി ചാപ്പലിന് ശിലാസ്ഥാപനം നടത്തിയത്. അതേവർഷം ഒക്ടോബർ 19-ന് സ്ഥാനമേറ്റ പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് ത്രിതീയൻ മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു ആ കർമ്മം നിർവഹിച്ചത്. തിരുവിതാംകൂറിലെ റീജന്റ് ഗൗരി പാർവതി ഭായി മഹാറാണി സംഭാവന ചെയ്ത 1,000 രൂപയായിരുന്നു മൂലധനം. പിറ്റെ വർഷം പണി ഏതാണ്ട് പൂർത്തിയാക്കി ചാപ്പൽ ഉപയോഗിച്ചു തുടങ്ങി.

സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24-നു കാലംചെയ്യുമ്പോൾ സെമിനാരി ചാപ്പൽ ഇല്ല. അന്ന് മലങ്കരയിൽ നിലവിലിരുന്ന പാരമ്പര്യപ്രകാരം ഒരോ പള്ളിയുടേയും മദ്ബഹായുടെ തെക്കുവശത്താണ് ആദ്യം കാലംചെയ്യുന്ന മേല്പട്ടക്കാരെ അടക്കുക. കോതമംഗലം, മുളന്തുരുത്തി, പുത്തൻകാവ്, ചെങ്ങന്നൂർ മുതലായവ ഉദാഹരണം. ആ മാനദണ്ഡത്തിൽ, പണിയാനുദ്ദേശിക്കുന്ന സെമിനാരി ചാപ്പലിന്റെ മദ്ബഹായിൽ തെക്കുവശത്ത് വരുന്ന രീതിയിലാണ് സെമിനാരി സ്ഥാപകനെ കബറടക്കിയത്. ആ കബറിടം ഉള്ളിലാക്കിയാണ് ചാപ്പൽ പണികഴിപ്പിച്ചത്.

1818-ൽ ഉപയോഗം ആരംഭിച്ചു എങ്കിലും സെമിനാരി ചാപ്പലിന്റെ പണി പൂർത്തിയായിരുന്നില്ല. 1890-കളുടെ പ്രാരംഭകാലത്തു മലങ്കര ഇടവക പത്രികയിലെ ചില സൂചനകൾ പ്രകാരം ഇന്നുള്ള മദ്ബഹാ പോലും അന്നു പണികഴിപ്പിച്ചിരുന്നില്ല. അതായത് ഇപ്പോഴത്തെ അഴിക്കകമോ അതിനു താഴെയോ ആയിരുന്നു അന്നത്തെ താൽക്കാലിക മദ്ബഹാ. ഈ വസ്തുത, സെമിനാരി സ്ഥാപകന്റെ കബറിടത്തെപ്പറ്റി ഇടക്കാലത്ത് ഉയർന്ന ഊഹാപോഹങ്ങൾക്ക് ഇവിടെ പൂർണ്ണവിരാമമിടുന്നു. 80 വർഷം - 1896 വരെ - ചാപ്പലിന്റെ ഈ അർദ്ധപൂർണ്ണസ്ഥിതി തുടർന്നു.

1887-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ പഴയ സെമിനാരി കോടതിവഴി നടത്തിയെടുത്തു. പക്ഷേ കേസുകളുടെ പാരാവാരത്തിൽ മുഴുകിയ അദ്ദേഹത്തിന് അക്കാലത്തൊന്നും സെമിനാരി ചാപ്പലിന്റെ ശോചനീയാവസ്ഥയിൽ ശ്രദ്ധ ചെലുത്താൻ കഴിഞ്ഞില്ല. വ്യവഹാര പരമ്പര ഒട്ടടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ ലക്ഷ്യം സെമിനാരി ചാപ്പലിന്റെ പുനർനിർമ്മാണമായിരുന്നു. ഈ ലക്ഷ്യത്തോടെ 1896-ൽ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെ (പിന്നീട് മാർ കൂറിലോസ് മെത്രാപ്പോലീത്താ) സെമിനാരി മാനേജരായി നിയമിച്ചു. തുടർന്നുള്ള പ്രവർത്തനങ്ങൾ 1896 ധനു ലക്കം മലങ്കര ഇടവക പത്രികയിൽ നിന്നും.

സൂചനകൾ; സിമ്മനാരിപ്പള്ളി - പഴയസിമ്മനാരി പള്ളിയോടുചേർത്തു ഏതാനും പണികഴിപ്പിച്ചിട്ടിരിക്കുന്ന മദുബഹായുടെ തറ ഈ സ്ഥിതിയിൽ കിടക്കുവാൻ തുടങ്ങിയിട്ട് 50 വർഷത്തിൽ മേലായിരിക്കണം. അതിനിടയിൽ മഹാകേമന്മാരായ പല മെത്രാന്മാരും ഭരിക്കുകയും മരിക്കയും ചെയ്തിട്ടുണ്ട്. പള്ളികളുടെ ഭണ്ഡാരങ്ങൾ പൊളിച്ച് അടവെ കൊണ്ടുപോന്നവരും ഉണ്ടായിരുന്നു. ഇതെവരെ ഈ ശൂന്യ സ്ഥലം ആരുടെയും ദൃഷ്ടിക്കു പാത്രീഭവിക്കാഞ്ഞതു ഭാഗ്യ ഹീനതയെന്നെ പറവാനുള്ളു - ഈയ്യിടെ ഈ പണിയും ആരംഭിച്ചിട്ടുണ്ട്. - പതിനായിരത്തോളം കല്ലുവെട്ടിയിറക്കി പണിതുടങ്ങിയിരിക്കുന്നു. പരജനസഹായമാണ് ഇതി നും പ്രധാന ആശ്രയമെന്നു പറയേണ്ടതില്ലല്ലോ - വന്ദ്യ ദിവ്യശ്രീ പൌലൂസ് റമ്പാച്ചൻ അവർകളാണ് ഇതിന്റെ ചുമതല വഹിക്കുന്നത്. സുറിയാനി സമുദായത്തിന്റെ തലസ്ഥാനപ്പള്ളിയാകകൊണ്ടു യഥാശക്തി എല്ലാവരും സഹായം ചെയ്യണമെന്നു അപേക്ഷിക്കുന്നത് അയുക്തമല്ലല്ലോ - മനസ്സുള്ളവർ റമ്പാച്ചൻ അവർകൾക്കു എത്തിച്ചുകൊടുത്താൽ ശരിയായി ഉപയോഗപ്പെടുത്തുന്നതാണ്.

ഈ വാർത്തയിലെ സൂചനകൾ അനുസരിച്ച് മദ്ബഹായുടെ തറ ഭാഗികമായിട്ടെങ്കിലും പണികഴിപ്പിച്ചത് 1840-കളിലോ അതിനു മുമ്പോ ആയിരിക്കണം. പക്ഷേ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്തായുടെ സംഘർഷഭരിതമായ ഭരണകാലത്ത് (1825-46) അത് തികച്ചും അസംഭാവ്യമാണ്. അതിനാൽ പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലത്തുതന്നെ തറപണി ആരംഭിച്ചു എന്നും അധികം വൈകാതെ നിർത്തിവെച്ചു എന്നും അനുമാനിക്കാം.

കൊച്ചുപറമ്പിൽ റമ്പാൻ ധൃതഗതിയിലുള്ള പണിക്ക് നേതൃത്വം നൽകുക മാത്രമല്ല, കുന്നംകുളം മുതൽ മലങ്കര ഒട്ടാകെ സഞ്ചരിച്ച് സെമിനാരി ചാപ്പലിനുവേണ്ടി പണം പിരിച്ചു. നിർമ്മാണ പ്രവർത്തനങ്ങൾ കാര്യക്ഷമമായിരുന്നുവെന്ന് കേവലം അഞ്ചു മാസങ്ങൾക്കുശേഷം 1897 ഇടവം ലക്കം മലങ്കര ഇടവക പത്രികയിൽ നിന്നും വ്യക്തമാണ്.

സൂചനകൾ; സിമ്മനാരിപ്പള്ളി- ഇതോടുചേർന്ന മദുബഹാ പണിയിച്ചുവരുന്ന വിവരം മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ- ഇപ്പോൾ മദുബഹായുടെ കല്പണിയും മരപ്പണിയും മുഴുവൻ തീർന്നു ഓടു മേച്ചിൽ ചെയ്തു വരുന്നു - ഇനി വെള്ളതേപ്പും ഹൈക്കലയുടെ കേടു പോക്കും ഉണ്ട് - ഇതേവരെ ചെയ്ത പണിക്കു വളരെ പണം കടം വാങ്ങിച്ചിട്ടുണ്ട്. - ഇതേവരെ സഹായംചെയ്ത എല്ലാവർക്കും ഹൃദയപൂർവമായ നന്ദി പറവാനും ഇനിയും ഇതിൽ സംബന്ധിച്ചിട്ടില്ലാത്ത ആളുകൾ താമസിപ്പിക്കാതെ അവരുടെ സഹായം എത്തിച്ചു കൊടുക്കണമെന്നു അറിയിപ്പാനും വ. ദി. ശ്രീ പൌലൂസ് റമ്പാച്ചൻ അവർകൾ ഞങ്ങളോട് ആവശ്യപ്പെട്ടിരിക്കുന്നതിനാൽ വിവരം അറിയിച്ചുകൊള്ളുന്നു.

തുടർന്നുള്ള പണികളും അതിശീഘ്രം നടന്നു. ആറുമാസങ്ങൾകൂടി കഴിഞ്ഞ് 1897 നവംബർ 24-നു മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും ചേർന്ന് മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ സെമിനാരിപ്പള്ളി കൂദാശ ചെയ്തു. സഹകാർമ്മികനായിരുന്ന വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെ (പിന്നീട് ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) സഭാജീവിത നാൾവഴിയിൽനിന്നുള്ള ദൃക്സാക്ഷി വിവരണം.

...(തുലാം) 25-ന് പരുമലയിൽ നിന്നും ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വാകത്താനത്ത് പള്ളിയിൽ എത്തി... വൃശ്ചികം 11-ന് സിമ്മന്നാരി പള്ളി കൂദാശയ്ക്കായും മറ്റും കോട്ടയത്തു സിമ്മന്നാരിയിലേക്ക് നീങ്ങുകയും ഗീവറുഗീസ് റമ്പാനും സിമ്മന്നാരിയിൽ എത്തുകയും ചെയ്തു.

12-ന് സിമ്മന്നാരി പള്ളിയിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ഗീവറുഗീസ് റമ്പാനും കൂടി മൂന്നിൻമേൽ കുർബാന ചൊല്ലുകയും ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കൂദാശയുടെ ശുശ്രൂഷകൾ കഴിക്കയും ചെയ്തു...

യഥാർത്ഥത്തിൽ ശിലാസ്ഥാപനം നടത്തി 80 വർഷത്തെ കാത്തിരിപ്പിനു ശേഷം അന്നാണ് സെമ്മിനാരിപ്പള്ളി പൂർത്തീകരിക്കപ്പെട്ടത്. പക്ഷേ 15 വർഷങ്ങൾക്കു ശേഷം 1911 മുതൽ സഭയിലുണ്ടായ വിഭാഗീയത സെമിനാരി ചാപ്പലിനേയും ബാധിച്ചു. ചാപ്പൽ പൂട്ടപ്പെട്ടു. അക്കാലത്ത് സെമിനാരി നാലുകെട്ടിനേയും ചാപ്പലിനേയും ബന്ധിപ്പിക്കുന്ന ഇടനാഴിയുടെ മുകൾത്തട്ടിലായിരുന്നു കർമ്മം കഴിച്ചു വന്നിരുന്നത്. ഒരുപക്ഷേ 1818-ൽ ചാപ്പൽ പണിയുന്നതുവരെ കർമ്മങ്ങൾ നടത്തിയിരുന്നതും അവിടെയാകാൻ സാദ്ധ്യതയുണ്ട്.

സന്ദർഭോചിതമായി പറയട്ടെ, സുറിയാനി സമുദായത്തിന്റെ തലസ്ഥാനപ്പള്ളി എന്നാണ് 1896-ൽ പഴയ സെമിനാരി ചാപ്പൽ വിശേഷിപ്പിക്കപ്പെടുന്നത്. അന്ന് മലങ്കര മെത്രാന്റെ ആസ്ഥാനവും മലങ്കരസഭയുടെ ഭരണസിരാകേന്ദ്രവുമായിരുന്നു പഴയ സെമിനാരി. അതിനാൽ ആ ചാപ്പൽ പ്രതിഷ്ഠിച്ചത് പ. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലാണ്. പിന്നീട് ആസ്ഥാനം ദേവലോകത്തേയ്ക്കു മാറ്റിയപ്പോൾ അവിടെ സ്ഥാപിച്ച ചാപ്പലും പ. ദൈവമാതാവിന്റെയും പ. മാർത്തോമ്മാ ശ്ലീഹായുടേയും നാമത്തിൽ ആയിരുന്നു.

സെമിനാരി ചാപ്പൽ തുറന്ന ശേഷം ചാപ്പലിലെ മൂന്നു ത്രോണോസുകൾക്കും കലാസുഭഗമായ കുദേശ്കുദിശിനുകൾ പണികഴിപ്പിച്ച് 1941 ഒക്ടോബർ 15-ന് കൂദാശ ചെയ്തത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ആയി രുന്നു. 1980-കളിൽ സെമിനാരി ചാപ്പൽ പൊളിച്ച് വിസ്തൃതമായ പുതിയ പള്ളി പണിയണമെന്ന ചിലരുടെ ആവശ്യം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ നിരാകരിച്ചു. എങ്കിലും 1986-7 കാലഘട്ടത്തിൽ അദ്ദേഹം പടിഞ്ഞാറെ ഇടനാഴിയുടെ നീളം കുറച്ച് പഴമ കൈവിടാതെ ചാപ്പൽ പടിഞ്ഞാട്ടു നീട്ടി സ്ഥലസൗകര്യം വർദ്ധിപ്പിച്ചു.

ചാപ്പൽ രണ്ടും മദ്ബഹാ ഒന്നും ശതാബ്ദികൾ പിന്നിട്ടപ്പോൾ അറ്റകുറ്റപ്പണികൾ അനിവാര്യമായി. ഈ സാഹചര്യത്തിലാണ് സമഗ്രമായ അറ്റകുറ്റപ്പണികൾ നടത്താൻ തീരുമാനമെടുത്തത്. മേല്ക്കൂരയിലെ കേടുപാടുകൾ സംഭവിച്ച തടിപ്പണി മാറി പുതിയ ഓടിറക്കി. ഭിത്തികൾ പൊളിച്ചുതേച്ചു. 1897-ൽ നടത്തിയ മദ്ബഹായിലെ ചിത്രപ്പണികളും കുദേശ് കുദിശിനും പൂർണ്ണമായും പുരാചിത്ര സംരക്ഷണ മാനദണ്ഡങ്ങൾക്ക് അനുസൃതമായി നവീകരിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കായുടെ നേതൃത്വത്തിലാണ് 2017-ൽ ആരംഭിച്ച് ഇപ്പോൾ പൂർത്തീകരിക്കുന്ന ഈ പുനരുദ്ധാരണ പ്രവർത്തനങ്ങൾ നടത്തിയത്.

പഴയ സെമിനാരി സ്ഥാപകനെക്കൂടാതെ, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നിവരേയും കബറടക്കിയിരിക്കുന്നത് സെമിനാരി ചാപ്പലിൽ ആണ്.

മലങ്കരസഭയുടെ കൗദാശിക ചരിത്രത്തിൽ അനന്യമായ സ്ഥാനമാണ് പഴയ സെമിനാരി ചാപ്പലിനുള്ളത്. മാർത്തോമ്മാ സഭാ സ്ഥാപകൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ്, ഇന്ത്യ, ഗോവാ, സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് എന്നിവരെ മെത്രാന്മാരായി വാഴിച്ചത് പഴയ സെമിനാരി ചാപ്പലിലാണ്. 1934 ജൂൺ 1-ന് പ. പാമ്പാടി തിരുമേനി, പു ത്തൻകാവിൽ കൊച്ചു തിരുമേനി, പിന്നീട് റീത്തിൽ പോയ വാളക്കുഴിയിൽ മാർ സേവേറിയോസ് എന്നീ എപ്പിസ്ക്കോപ്പാമാരെയും, 1959 ജൂലൈ 12-നു പത്രോസ് മാർ ഒസ്താത്തിയോസ്, പാറേട്ട് മാർ ഈവാനിയോസ്, വട്ടക്കുന്നേൽ മാർ അത്താനാസ്യോസ് (പിന്നീട് അഞ്ചാം കാതോലിക്കാ) ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ് (പിന്നീട് ആറാം കാതോലിക്കാ) എന്നീ എപ്പിസ്ക്കോപ്പന്മാരെയും മെത്രാ പ്പോലീത്താമാരായി ഉയർത്തിയതും ഇവിടെവെച്ചാണ്. ഇവരെക്കൂടാതെ 1981 ഫെബ്രുവരി 28, 1991 ഒക്ടോബർ 25, 1993 സെപ്റ്റംബർ 22, 2006 ഫെബ്രുവരി 23 എന്നീ തീയതികളിൽ യഥാക്രമം 4, 7, 1, 4 എപ്പിസ്ക്കോപ്പന്മാരെവീതം സെമിനാരി ചാപ്പലിൽ മെത്രാപ്പോലീത്താമാരായി ഉയർത്തിയിട്ടുണ്ട്.

1975 ഒക്ടോബർ 27-നു പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനെ കാതോലിക്കാ സ്ഥാനത്ത് അവരോധിച്ചതും പഴയ സെമിനാരി ചാപ്പലിൽ വെച്ചായി രുന്നു. 1932, 1951, 1967, 1977 എന്നീ വർഷങ്ങളിൽ പ. മൂറോൻ കൂദാശയ്ക്ക് വേദിയായതും പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായെ .........പരിശുദ്ധ പദവിയിലേക്ക് ഉയർത്തിയതും ഈ ചാപ്പലിൽ വെച്ചാണ്.

പഴയ സെമിനാരി ചാപ്പൽ ഒരു പ്രതീകമല്ല; അടയാളമാണ്. അനുസ്യൂതം പ്രാർത്ഥനകൾ ഉയരുന്ന, നിരന്തരം വി. കുർബാന അർപ്പിക്കപ്പെടുന്ന, അത്യുന്നത വൈദീക കർമ്മങ്ങൾക്ക് അനവധിതവണ വേദിയായ പഴയ സെമിനാരി ചാപ്പൽ വേദവിപരീതികളോടും സഭാവിരുദ്ധരോടുമുള്ള സമരങ്ങളിൽ മാത്രമേ താൽക്കാലികമായി തളർന്നിട്ടുള്ളു. മൂന്നുവശവും ചുറ്റിയൊഴുകുന്ന മീനച്ചിലാറ്റിൽ വർഷാവർഷം ഉണ്ടാകുന്ന മഹാപ്രളയങ്ങൾക്കുപോലും ആ കട്ടിളപ്പടികൾ കടക്കാൻ രണ്ടു നൂറ്റാണ്ടിനുശേഷവും സാധിച്ചിട്ടില്ല എന്നതും ഒരു അടയാളം. O

# In Everloving Memory of

61-ാം ഓർമ്മ



**Rev. Fr Samuel Mattathil**

ജനനം : 22 - 01 - 1892
പൗരോഹിത്യം : 22 - 03 -1920
നിര്യാണം : 05 - 01 - 1960

31-ാം ഓർമ്മ



**Mrs. Mariamma Samuel**

ജനനം : 17 - 11 - 1909
നിര്യാണം : 25 - 04 - 1990

**ബ .അച്ചൻ സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് പ്രസിദ്ധപ്പെടുത്തിയ ചില പുസ്തകങ്ങൾ (St. Stephans Press Pathanapuram )**

1. മാർ ശർബിൽ സഹദാ
2. മാർ ബർസമിയാ
3. ഹാബിബ സഹദാ
4. മാർ അബ്ദെമിശിഹാ
5. എഫേസൂസിൽ സാക്ഷിച്ചിട്ടുള്ള എട്ടു പൈതങ്ങൾ
6. മാർ ഗീവറുഗീസ് സഹദാ
7. മാർ കുറിയാക്കോസ് സഹദാ
8. രണ്ടു രക്തസാക്ഷികൾ (മാർ ബഹനാം സഹദായും സഹോദരി സാറയും)
9. പൂർവ്വിക സഭാ പിതാക്കന്മാരും പൊതു സൂനഹദോസുകളും ശതാബ്ദങ്ങൾ 1 മുതൽ 100 വരെ.

മേൽപ്പറഞ്ഞ ലിസ്റ്റിൽ ഒരു പുസ്തകം മാത്രമേ ഇപ്പോൾ ലഭ്യമായിട്ടുള്ളൂ. 1960 ഫെബ്രുവരി ലക്കം മലങ്കര സഭാ മാസികയിൽ ബ. അച്ചന്റെ ചരമക്കുറിപ്പിൽ ഇപ്രകാരം കാണുന്നു. '...സമുദായ കേസ്സിന്റെ ആവശ്യത്തിലേക്ക് ഹൂദായ കാനോൻ മുതലായ സുറിയാനി ഗ്രന്ഥങ്ങൾ തർജ്ജിമ ചെയ്യുന്നതിലും മറ്റും അദ്ദേഹം പ്രശംസാർഹമായ വിധം സേവനം അനുഷ്ഠിച്ചിട്ടുള്ളതാണ്...'

ബ. അച്ചന്റെ പ്രവർത്തനങ്ങളെക്കുറിച്ചോ പുസ്തകങ്ങളെ കുറിച്ചോ അറിയുന്നവർ താഴെ കൊടുത്തിരിക്കുന്ന നമ്പറിൽ ബന്ധപ്പെടണമെന്ന് താല്പര്യപ്പെടുന്നു.

Inserted By: Children, grand children and great grand children,
Mattathil Family, a branch of Adangappuram, Kallooppara,
Mob : 9447456938, 9074754667, 0481- 2570759
e-mail: ktmsamuelms@gmail.com



ഓർത്തോഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ദശാംശ പദ്ധതിയിലൂടെ സമാഹരിച്ച തുകയിൽ നിന്നും ഒരു ലക്ഷം രൂപയുടെ ചെക്ക് പി .പി മത്തായി ഭവന നിർമ്മാണ ഫണ്ടിലേക്ക് പ. കാതോലിക്ക ബാവ തിരുമേനിക്ക് പ്രസ്ഥാനം പ്രസിഡന്റ് അഭി.ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി കൈമാറുന്നു. ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ് സമീപം.



## IN EVERLOVING MEMORY OF



## T.K. MATHEW

**12th year of Demise, 11-12-2020**

തെക്കേമണ്ണിൽ, ഉളനാട്

B-2 Ganga Gagan, Ghoripuri, Pune-1

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവർ വലഭാഗത്തിൽ"

**Inserted By:**
Mrs. Kuttyamma Mathew
Children and Grand Children

57-ാം ഓർമ്മപ്പെരുന്നാൾ, ജനുവരി 3

ദേവലോകം അരമനയിൽ



പരിശുദ്ധ ബസേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാ ബാവാ

മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച്

**DR. GEORGE THOMAS**
**DR. GRACE GEORGE**
**DR. GEM GEORGE & GREG**

**South Africa**

ഓർമ്മ :
ഡിസംബർ 9



## H.G. MATHEWS MAR BARNABAS

അഭിവന്ദ്യ പിതാവേ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ...

NOV18, 1987



DEC 12, 2011

**STEPHANIE SARA PHILIP**

**INSERTED BY**
**LOVING FAMILY**
**UNNY, JESSY, RENEE AND AERIN ,**
**HOUSTON TEXAS USA**

# ദൈവത്തെ അറിഞ്ഞ ഗുരുശ്രേഷ്ഠൻ

മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ

പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയെപ്പറ്റി ഒരു കുമ്പസാരവും കൂടാതെ "ഇവൻ എന്റെ പ്രിയ പുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന് യേശുക്രിസ്തുവിനെക്കുറിച്ചു പറഞ്ഞ വാക്യങ്ങൾ ഞാൻ പറഞ്ഞാൽ ദൈവം എതിർക്കുകയില്ല. കാരണം ഞാൻ കണ്ടിട്ടുള്ളതിൽവെച്ച് യേശുക്രിസ്തുവിനോട് ഇത്രയും അടുത്ത ഒരാൾ വേറെയില്ല. ഞങ്ങൾ അയൽവാസികളായി 10 വർഷം കോട്ടയത്ത് താമസിച്ചു. ഞാൻ ഒരു ബിഷപ്പായിട്ടാണ് കോട്ടയത്ത് 10 വർഷം താമസിച്ചത്. ഞാൻ തിരുമേനിയുടെ അയൽവാസിയാണ്. അദ്ദേഹത്തെ പലപ്പോഴും പോയി കാണും. അദ്ദേഹത്തിന് എന്നോട് വലിയ വാത്സല്യമാണ്. എനിക്ക് അദ്ദേഹത്തെ വലിയ ബഹുമാനവും. അദ്ദേഹം ആരെയും വകവയ്ക്കുന്ന ആളല്ല. എന്നാൽ എന്നെ വളരെ സ്നേഹിച്ചു. നമ്മുടെ പാറേട്ടെ തിരുമേനി പറയുമായിരുന്നു, തിരുമേനി ഇത് എങ്ങനെ സമ്പാദിച്ചെടുത്തു. ഞങ്ങളെക്കാൾ ഒക്കെ വളരെ അടുപ്പമാണല്ലോ. ഞാൻ അവിടെ അരമനയിൽ ചെല്ലുമ്പോൾ ധാരാളം സമയം സംസാരിക്കും. അതുകഴിഞ്ഞിട്ട് പോകാൻ നേരത്ത് ശെമ്മാശനെ വിളിച്ച് എന്റെ കൂടെ കുറച്ചുദൂരം വരും. പാറേട്ട് തിരുമേനി പറഞ്ഞു ഞങ്ങൾ പോകുമ്പോൾ എഴുന്നേല്ക്കുക കൂടി ഇല്ല. ആദ്യമായി മെത്രാനായ എന്നോട് വളരെ വർഷങ്ങളായി കാതോലിക്കാ ബാവായായിരുന്ന അദ്ദേഹം ഇത്രയും വാത്സല്യം കാണിച്ചപ്പോൾ ഞാൻ അറിയാതെയങ്ങ് ഉയർന്നുപോയി. അതുകൊണ്ട് സ്വല്പം അഹങ്കാരവും അഹംഭാവവും ഉണ്ടായെങ്കിൽ അത് ഈ വന്ദ്യപിതാവിന്റെ എന്നോടുള്ള സ്നേഹത്തിന്റെ ഫലമായിട്ടാണ്. അദ്ദേഹം ദൈവത്തെ അനുഭവിച്ച ഒരാളാണ്. ദൈവത്തെ പരമാർത്ഥതയോടുകൂടി സ്നേഹിച്ചിരുന്ന മനുഷ്യനാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവ.

ദൈവത്തെ സ്നേഹിക്കുകയും ആ ദൈവത്തെ ആരാധിക്കുകയും, ആ ദൈവത്തെ അനുഭവിക്കുകയും ചെയ്ത ഒരാളാണ്. അതുകൊണ്ടാണ് യേശുക്രിസ്തുവിനെപ്പറ്റി പറഞ്ഞതുപോലെ "ഇവൻ എന്റെ പ്രിയപുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന് പ. ബാവായെക്കുറിച്ചും ഞാൻ പറഞ്ഞത്. അദ്ദേഹത്തിന്റെ അകവും പുറവും ഒരുപോലെ ആയിരുന്നു എന്നാണ് എനിക്ക് അദ്ദേഹത്തെക്കുറിച്ച് പറയാനുള്ളത്. ഇങ്ങനെയുള്ള ആളുകൾ 100 വർഷത്തിൽ ഒരിക്കലെ കാണുകയുള്ളൂ. ധാരാളം ആളുകൾ ഉണ്ട് എന്നാൽ ഇതുപോലെയുള്ള ഒരു പരിശുദ്ധനെ കാണണമെങ്കിൽ ഇനിയും 100 വർഷമെടുക്കും. അല്ലെങ്കിൽ വേറൊരാളെ കാണിക്ക്. ചരിത്രം ഒക്കെ നോക്കിയിട്ട് ഞാൻ പറഞ്ഞതു തെറ്റാണെങ്കിൽ എനിക്ക് രഹസ്യമായി നിങ്ങൾക്ക് കത്ത് എഴുതാവുന്നതാണ്. ഈ കഴിഞ്ഞ 100 വർഷം ഇദ്ദേഹത്തെപ്പോലെ ദൈവത്തിനു പ്രസാദമുള്ളതും ദൈവത്തിൽ സന്തോഷിക്കുന്നതുമായ ഒരാൾ ഉണ്ടായിട്ടുണ്ടോ?

എന്നോട് ഓർത്തഡോക്സിലെ തിരുമേനിമാരു ചോദിക്കും നിങ്ങൾ തമ്മിൽ ഇത്ര സൗഹൃദം എങ്ങനെ ഉണ്ടായി. പ. ബാവാ എല്ലാവരെയും ഒക്കെ സ്വീകരിക്കുന്ന ആളല്ലല്ലോ. ഞാൻ പറഞ്ഞു, അതിന്റെ കാരണം നിങ്ങൾ ബിഷപ്പുമാരാണ്. ഞാൻ അദ്ദേഹത്തിന്റെ ചെറിയ പടിയാണ്. എന്നെ ഒരു മകനെപ്പോലെയാണ് കരുതുന്നത്. അല്ലാതെ ഒരു ബിഷപ്പായി കരുതിയിട്ടില്ല.

അദ്ദേഹത്തിന് അസുഖമായി കിടക്കുമ്പോൾ ഞാൻ പലപ്പോഴും ബാവയെ കാണാൻ ചെല്ലും. ഒരു പ്രാവശ്യം ചെന്നപ്പോൾ മറ്റു തിരുമേനിമാർ എല്ലാം അവിടെ നില്പുണ്ട്. അപ്പോൾ അവരോടു ചോദിച്ചു ഈ തിരുമേനിയെ അറിയുമോ...? ഉടനെ അവരു പറഞ്ഞു. അറിയും. അപ്പോൾ എല്ലാം തെക്കരേറ്റു! പിന്നീട് വേറെ ഒരു ദിവസം അവിടെ ചെന്ന് സംസാരിച്ചുകൊണ്ടിരുന്നപ്പോൾ കാപ്പി കുടിക്കാം എന്നു ബാവാ തിരുമേനി പറഞ്ഞു, പോയി കാപ്പി കുടിച്ചേച്ചു വാ...! തിരിച്ചു ഇവിടെ വന്നേച്ചേ പോകാവൂ എന്നും പറഞ്ഞു. ഞാൻ തിരിച്ചു ചെന്നപ്പോൾ എന്നോടു അവർ തേൻ തന്നോ എന്നു ചോദിച്ചു. ഞാൻ പറഞ്ഞു തന്നു. അല്ല അവർ ചിലപ്പം തരത്തില്ല. അതാ ഞാൻ ചോദിച്ചത്. ഇത് ഒരു അന്വേഷണമാണ്. അതിന്റെ പുറകിലുള്ള ഒരു വലിയ സ്നേഹമാണ്. അതുകൊണ്ട് അദ്ദേഹത്തെ സന്ദർശിക്കുന്നത് ഒരു ദൈവിക അനുഗ്രഹമായി കരുതുന്ന ഒരാളാണ് ഞാൻ.



## പൈതൃക ഭാഷ്യം



സ്വർണ്ണ നാവുകാരൻ ആയ ഈവാനിയോസ് ഒരിക്കൽ ചോദിച്ചു, നോഹയുടെയും അബ്രഹാം പിതാവിന്റെയും എഴുതപ്പെട്ട വേദം എന്തായിരുന്നു? ഉത്തരം, അപ്രകാരം ഒന്ന് ഇല്ലായിരുന്നു എന്നാണ്. വേദമില്ലാതെ അവർ ആത്മാവിൽ ദൈവത്തെ ആരാധിച്ചു. എഴുതപ്പെട്ട വാക്കുകൾക്ക് അപ്പുറത്ത് ഹൃദയത്തിന്റെ ഭാഷയിൽ ആരാധനയുണ്ട്. നമ്മൾ അക്ഷരത്തിന് ശുശ്രൂഷകർ അല്ല ആത്മാവിന്റെ ശുശ്രൂഷകർ ആണ്; അക്ഷരം കൊല്ലുന്നു ആത്മാവോ ജീവിപ്പിക്കുന്നു എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹായും പഠിപ്പിക്കുന്നു. ആത്മാവിന്റെ ഭാഷ ഉപയോഗിക്കുവാൻ ഉള്ള ശ്രദ്ധയും സമർപ്പണവും പലപ്പോഴും നമ്മൾ വീണ്ടെടുക്കുന്നില്ല. അതുകൊണ്ട് അക്ഷരവും എഴുത്തും എല്ലാം നമ്മൾക്ക് അവശ്യം വേണ്ടി വരുന്നു. ഈയൊരു ക്രമത്തിൽ ചിന്തിച്ചുകൊണ്ട് സ്വർണ്ണ നാവുകാരൻ വേദത്തിന് കൊടുക്കുന്ന ഒരു വിശേഷണമുണ്ട്- 'രണ്ടാമത്തെ ശ്രേഷ്ഠ മാർഗ്ഗം'- എന്ന് വേദം രണ്ടാംതരം എന്ന് അതിന് അർത്ഥം ഇല്ല. പക്ഷേ അക്ഷരത്തിന് അതീതമായി ആത്മാവിലുള്ള ആരാധന ഏറ്റവും ശ്രേഷ്ഠ മാർഗമായി കണ്ടിരിക്കുന്നു. ഇത് പറഞ്ഞതിനുശേഷം അദ്ദേഹം ചോദിക്കുന്ന ഒരു ചോദ്യമുണ്ട്; ലഭ്യമായിരിക്കുന്ന ഈ രണ്ടാം മാർഗം തന്നെ നമ്മൾക്ക് വേണ്ടവിധത്തിൽ ഉപയോഗിക്കുവാൻ സാധിക്കുന്നില്ല. അത് എത്ര വലിയ പരാജയമാണ്! വേദം നമ്മെ ആത്മാവിലുള്ള ആരാധനയിലേക്ക് നയിക്കട്ടെ.

AT

## ആദരാഞ്ജലികൾ



**കുന്നംകുളം:** അടുപ്പൂട്ടി സെ. മേരി മഗ്ദലിൻ കോൺവെറ്റിലെ മദർ സിസ്റ്റർ ബർബാറ OCC (86) നിര്യാതയായി. മദർ സുപ്പീരിയർ, കോൺവെന്റ് സ്ക്കൂളുകളുടെ മാനേജർ, കോൺവെന്റ് യു.പി. സ്ക്കൂൾ പ്രധാന അധ്യാപിക എന്നീ നിലകളിൽ പ്രവർത്തിച്ചിരുന്നു.

**24rd Death Anniversary**
**10-12-2020**



**GEORGE THOMAS**
(Rtd. Flight Lt.)
**GEO Bhavan, Thattayil**

Inserted By:
Beloved Family Members

**17-ാം ഓർമ്മ, 17-12-2020**



**Rev. Fr. P.V. Daniel**

**PULIVELIL (H)**
**Amakkunnu, Konni**

"ആചാര്യേശാ മശിഹാ കൂദാശകൾ അർപ്പിച്ചോരീ-
ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

**സന്തപ്ത കുടുംബാംഗങ്ങൾ**

# വീട്ടമ്മമാർക്കും ഒരുദിനം

വീട്ടമ്മമാർക്ക് ഒരു ദിനമോ? ദശലക്ഷക്കണക്കിന് കഠിനാദ്ധ്വാനികളായ വീട്ടമ്മമാരെ അംഗീകരിക്കാനും ബഹുമാനിക്കാനും ദേശീയ വീട്ടമ്മമാരുടെ (national housewife day) ദിനമായി നവംബർ 3 നീക്കിവച്ചിരിക്കുന്നു. പലരാജ്യങ്ങളിലും ഈദിനം ആഘോഷമായി തന്നെ ആചരിക്കുന്നുണ്ട്. വീട്ടമ്മമാർ 24 മണിക്കൂറുംജോലിയിലാണ്. എന്നാൽ അർഹിക്കുന്ന ഒരു അംഗീകാരം അവർക്ക് ലഭിക്കുന്നുമില്ല. വീടിന് പുറത്ത് പോയി ജോലി ചെയ്യുന്നവരെ മാത്രമേ നാം അംഗീകരിക്കുന്നുള്ളു.

അറുപതിനോടടുത്ത് പ്രായം വരുന്ന ഒരു അഭ്യസ്ത വിദ്യയായ ഒരു വീട്ടമ്മ തന്റെ ജീവിതത്തിലെ നഷ്ടസ്വപ്നങ്ങളെ കുറിച്ച് പങ്കിടുകയുണ്ടായി. സഹോദരങ്ങളെല്ലാം ഉയർന്ന ഉദ്യോഗസ്ഥരായപ്പോൾ, കോളേജ് ലക്ചറർ ആകാൻ ആഗ്രഹിക്കുകയും അതിനുള്ള യോഗ്യതനേടുകയും ചെയ്ത തനിക്ക് കേവലം ഒരു വീട്ടമ്മയായി ഒതുങ്ങി കൂടേണ്ടി വന്നതിന്റെ സങ്കടം ഇന്നും തീരുന്നില്ല. തന്റെ സുഹൃത്തുക്കളെല്ലാം വിദ്യാഭ്യാസ യോഗ്യതയിൽ തുല്യമായിരുന്നെങ്കിലും ജോലി ചെയ്തു വിരമിച്ചതിനാൽ പൊതുസമൂഹത്തിൽ നിന്നും അവർക്ക് ഒരല്പം അംഗീകാരം കൂടുതലില്ലേ എന്നൊരു സംശയം. താനൊരു വീട്ടമ്മയായതിനാൽ രണ്ടാം സ്ഥാനത്തായി പോയി എന്ന ഇച്ഛാഭംഗം.

ഇതൊരാളുടെ മാത്രമല്ല, പലരും ഉള്ളിൽ പേറുന്ന സങ്കടമാണ്. കാരണം വീട്ടമ്മമാരുടെ ജോലി ഒരിക്കലും സമൂഹത്തിലോ, സ്വന്തം കുടുംബത്തിൽ പോലുമൊ അംഗീകരിക്കപെടുന്നില്ല എന്നത് ഒരു യാഥാർത്ഥ്യമാണ്. ഇത് പലപ്പോഴും അവരുടെ ആത്മാഭിമാനത്തെ തന്നെ വ്രണപെടുത്തുന്നതാണ്. വീടിന് പുറത്ത് പോയി ജോലി ചെയ്യുന്നവരേക്കാൾ വീട്ടമ്മമാരുടെ ആത്മാഭിമാനം (self-esteem) തുലോംകുറവാണ് എന്ന് പഠനങ്ങൾ കാണിക്കുന്നു. വീട്ടമ്മ/housewife എന്നപദം ഇന്ന് homemaker, home manager, home engineer എന്നൊക്കെമാറ്റി മാറ്റി ഉപയോഗിക്കുന്നുണ്ടെങ്കിലും സമൂഹത്തിന് ഇവരോടുള്ള കാഴ്ചപ്പാടിൽ വലിയ മാറ്റം ഒന്നും ഉണ്ടെന്നു തോന്നുന്നില്ല. വെളുപ്പിനെ ആരംഭിച്ച് പാതിരാത്രിവരെ കഷ്ടപ്പെട്ടാലും പറയുന്നത്, 'അവൾക്ക് ജോലിയില്ലല്ലൊ'എന്നാണ്. വീട്ടമ്മയാകാൻ പ്രത്യേക course ഒന്നും ആവശ്യമില്ല. പക്ഷെ ജീവിതത്തിൽ അവരുടെ ഉത്തരവാദിത്വവും സേവനവും വളരെ വലുതാണ്. വീട്ടമ്മയുടെ കരുതലാണ് വീടിന്റെ നിലനില്പ്. കുടുംബത്തിന്റെ സാമ്പത്തിക ഭദ്രതതകരാതെ ബജറ്റുകൾ കൈകാര്യം ചെയ്യുന്നത് തൊട്ട് കുട്ടികളെ വളർത്തി പഠിപ്പിച്ച്, പ്രായമുള്ളവരെ പരിചരിച്ച്, വീട്ടിലെ ഓരോ അംഗങ്ങളുടേയും ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് ഭക്ഷണം ഉണ്ടാക്കി, അവരുടെ വസ്ത്രങ്ങൾ അലക്കി, വീട് വൃത്തിയാക്കി അങ്ങനെ നീളുന്ന ജോലിക്ക് സമയ പരിധിയില്ല. ഒടുവിൽ ഇന്നത്തെ ദിവസം നീ എന്തുചെയ്തു? എന്ന ചോദ്യം അവരെ തകർത്തു കളയുന്നു. അവധികളൊ റിട്ടയർമെന്റോ ഇല്ലാത്ത മേഖലയാണ് വീട്ടമ്മമാരുടേത്. എന്നാൽ ഒന്ന് നാം മനസ്സിലാക്കണം, ഒരുവീടിനെ, സമൂഹത്തെ, നാടിനെ കരുപിടിപ്പിക്കുന്നതിൽ വീട്ടമ്മമാരുടെ പങ്ക് നിർണ്ണായകമാണ്. അതുകൊണ്ട് വീട്ടമ്മമാർ ആരോഗ്യത്തോടെ, ആത്മവിശ്വാസത്തോടെ ജീവിക്കേണ്ടത് അനിവാര്യമാണ്. വിശ്രമസമയങ്ങൾ, സ്വന്തമായ ആനന്ദങ്ങൾ, ആത്മാഭിമാനം, ക്രിയാത്മകമായ പ്രവർത്തനങ്ങൾ, സ്വകാര്യതകൾ, തീരുമാനമെടുക്കാനുള്ള ശേഷി തുടങ്ങിയവയെല്ലാം ഒരുസ്ത്രീയുടെ അവകാശമാണെന്ന് വീട്ടമ്മമാർക്ക് ഒരുൾബോധ്യം ഉണ്ടായിരിക്കണം. പലപ്പോഴും വീട്ടിലേക്ക് സാമ്പത്തിക വരുമാനം എത്തിക്കുന്നില്ല എന്നുള്ളതാണല്ലൊ ഏറ്റവും വലിയ ആക്ഷേപം. ഒരു വീട്ടമ്മ ഓരോ ദിവസവും ചെയ്യുന്ന ജോലിക്ക് വിലയിടുമ്പോഴാണ് സാമ്പത്തികമായി അവരുടെ സംഭാവന എത്രവലുതാണെന്ന് മനസിലാകുന്നത്. അതുകൊണ്ടുതന്നെ കുടുംബത്തിന്റെ മൊത്തവരുമാനത്തിൽ ആ വീട്ടമ്മയ്ക്ക് സാമ്പത്തിക സ്വാതന്ത്ര്യത്തോടു കൂടിതന്നെ കൈകാര്യം ചെയ്യാൻ സാധിക്കേണ്ടതാണ്. മറ്റൊന്നതങ്ങളെകുറിച്ചുള്ള നിയോഗബോധമാണ്. മറ്റുള്ളവരോട് താരതമ്യം ചെയ്ത് സ്വന്തം വില ഇടിക്കരുത്. മറിച്ച് തങ്ങളെ ദൈവം ഏൽപ്പിച്ചിരിക്കുന്ന നിയോഗം അർപ്പണ ബോധത്തോടെ അഭിമാനത്തോടെ നിർവ്വഹിക്കുമ്പോഴാണ് ഓരോ വീട്ടമ്മയുടേയും യശസ്സുയരുന്നത്. ഏറ്റവുംവലിയ മാതൃക ദൈവമാതാവാണ്.ഗബ്രിയേൽ മാലാഖയുടെ അറിയിപ്പ് ലഭിച്ചതു മുതൽ താൻ ഏറ്റെടുക്കാൻ പോകുന്ന ദൗത്യത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ട് കരുതോടെ ജീവിതത്തെ നേരിട്ടവളാണ് മാതാവ്. സമൂഹത്തിന്റെ പ്രതീക്ഷകൾക്കനുസരിച്ചല്ല, പ്രതിസന്ധികളും കഷ്ടപ്പാടുകളും ഏറെ നിറഞ്ഞതാണെങ്കിലും ദൈവേഷ്ടം തന്നിൽ നിറവേറാൻ ഏൽപ്പിച്ചുകൊടുത്തവളാണ് മാതാവ്. മാതാവിന്റെ ധൈര്യവും ആത്മബോധവുമാണ് ചരിത്രം തന്നെ മാറ്റിമറിച്ചത്. ആത്മാഭിമാനത്തോടെ ജീവിക്കുന്ന വീട്ടമ്മ സമൂഹത്തിനു തന്നെ മുതൽ കൂട്ടും മാതൃകയുമാണ്. ഈ ക്രിസ്തുമസ് നാളുകളിൽ പ. മാതാവിന്റെ ധൈര്യവും കരുത്തും നാമോരുത്തർക്കും മാതൃകയാകട്ടെ.

## നാലാം ചരമ വാർഷികം
## 06-12-2020



**തെക്കേകര സൈമൺ ഭാര്യ**
**കുഞ്ഞാണി**
(റിട്ട.ടീച്ചർ)
ചെറുതുരുത്തി

ജനനം. 29-05-1939 മരണം. 06-12-2016

## വേർപാടിന്റെ എട്ടാം വർഷം
**25-12-2020**



**സി. ഇ. ഏബ്രഹാം**
(അവറാച്ചൻ)
കൊണ്ടോടിയ്ക്കൽ
ചുങ്കത്തിൽപറമ്പിൽ (വാഴൂർ), ചങ്ങനാശേരി

**12TH DEATH ANNIVERSARY**
**17-11-2020**



**K. J. KURIAN (SYRIAC)**

**8TH DEATH ANNIVERSARY**
**14-12-2020**



**PENNAMMA KURIAN**

**Kuruppancheril (Palathinkal)**
Chozhiyacadu, Channanicadu p.o.
Kottayam

By Sorrowing family

*പ്രാർത്ഥനാശംസകൾ....*



ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അഹമ്മദാബാദ് അബു റോഡ് ജ്യോതിസ് ആശ്രമ മാനേജർ ഫാ. ഫിലിപ്പോസ് ഏബ്രഹാമിന് റമ്പാൻ സ്ഥാനം നൽകി. മാതൃ ഇടവകയായ തുമ്പമൺ ഭദ്രാസനത്തിലെ കുമ്പഴ സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്ന ശുശ്രൂഷയ്ക്ക് അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ്, അഭി. ജോഷ്വാ മാർ നിക്കോദിമോസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമ്മികരായി..

## അതിപുരാതന ചേപ്പാട് പള്ളി സംരക്ഷിക്കപ്പെടണം



പൗരാണികമായ ചേപ്പാട് സെ. ജോർജ്ജ് ദേവാലയം ദേശീയ പാതയുടെ കിഴക്ക് ഭാഗത്തായി സ്ഥിതി ചെയ്യുന്നു. നാല് വരി പാതയാക്കാൻ 45 മിറ്റർ വീതി ആവിശ്യം ആയിരിക്കെ NHAI Act 1956 പ്രകാരം കേന്ദ്ര ഗവൺമെന്റ് 2019 ഫെബ്രുവരി സാറ്റ് ലൈറ്റ് സർവേ പ്രകാരം 3D പ്രസിദ്ധീകരിച്ചിട്ടുള്ളതായ പ്രസ്തുത വിവരം മലയാളം പത്രങ്ങളിൽ എല്ലാം വന്നിട്ടുള്ളതാകുന്നു. ഈ രൂപരേഖയ്ക്ക് വിരുദ്ധമായി 2019 മാർച്ച് മാസത്തിൽ തന്നെ മാറ്റങ്ങൾ വരുത്താൻ സംസ്ഥാന സർക്കാർ ശ്രമിക്കുന്നു എന്ന് ബോധ്യപ്പെട്ടതിന്റെ വെളിച്ചത്തിൽ 21-7-2020 ൽ ദേശീയ പാത അധികാരികളുമായി വീഡിയോ കോൺഫ്രൻസ് നടത്തിയിട്ടുള്ളതും ആകുന്നു. നിർദ്ദിഷ്ഠ 3D യിൽ നിന്ന് മാറ്റം ഇല്ലെന്നും തൽസ്ഥിതി തുടരുന്നതാണെന്നും, അവയിൽ നിന്നും പുനക്രമീകരണം നടത്തുന്നതിനുള്ള 100 കോടി രൂപ അധികബാധ്യത കേരള സംസ്ഥാനം വഹിക്കണം എന്നും ദേശീയപാത അധികാരികൾ അറിയിച്ചിട്ടുള്ളതാണ്. ഇതിന് വിരുദ്ധമായ ഏകപക്ഷീയമായ തീരുമാനങ്ങളും നിലപാടുകളും സർക്കാർ ഭാഗത്ത് നിന്ന് ഉണ്ടായിട്ടുള്ളത് കൊണ്ടാണ് ഇന്ന് ഈ ദു:സ്ഥിതി ഇടവകയ്ക്ക് വന്ന് ഭവിച്ചിട്ടുള്ളത്.

1825 മുതൽ 1855 വരെ മലങ്കര സഭയെ നയിച്ച മലങ്കര മെത്രാപ്പോലീത്ത ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് IV ന്റെ കബറിടം കൊണ്ടും ഇലച്ചാറുകൾ കൊണ്ടുള്ള ചുവർ ചിത്രങ്ങൾ കൊണ്ടും പൗരാണികതകൊണ്ടും കീർത്തിയുള്ള ദേവാലയത്തിന്റെ സംരക്ഷണത്തിന് വേണ്ടിയാണ് ഈ സഹന സത്യാഗ്രഹം. ഈ സഹനസമരം 22 ദിവസം പിന്നിടുന്നതായി വികാരി ഫാ. അലക്സാണ്ടർ വട്ടയ്ക്കാട് പ്രസ്താവിച്ചു.



കേരള സർവകലാശാലയുടെ ഇംഗ്ലീഷ് ഡിപ്പാർട്മെന്റിൽ നിന്നും MA English Language and literature (CSS) ഒന്നാം റാങ്ക് കരസ്ഥമാക്കിയ ജോബ്സൺ ജോഷ്വാ. വള്ളികുന്നം സെന്റ് ജോർജ് ഇവകാംഗം, കാവുംകാലിവിളയിൽ ജോഷ്വാ കെ. ബേബിയുടെയും, ബിജി ജോഷ്വായുടെയും മകൻ.



കേരള യൂണിവേഴ്സിറ്റി ഓഫ് ഫിഷറീസ് ആന്റ് ഓഷ്യൻ സ്റ്റഡീസിൽ(KUFOS, പനങ്ങാട്) നിന്ന് M.Sc മറൈൻ കെമിസ്ട്രിയിൽ ഒന്നാം റാങ്ക് നേടിയ ജിഞ്ചു മറിയം സണ്ണി. തിരുവല്ല മുത്തൂർ, സെ. ജോർജ് ഇടവകയിൽ മന്നാടത്ത് സണ്ണി ഫിലിപ്പിന്റെയും കൊച്ചുമോളുടെയും മകൾ.

## വിശുദ്ധ കുർബ്ബാന അർപ്പിച്ചു



**മുളന്തുരുത്തി**

കൊച്ചി ഭദ്രാസനത്തിൽ പെട്ട മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ വികാരി ഫാ. ജീയോ മട്ടുമ്മേൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. ഫാ. തോമസ് കെ. ഏലിയാസ്, ഫാ. അലക്സ് പി. ജോർജ്, ഫാ. ഡേവിഡ് തങ്കച്ചൻ എന്നിവർ സഹകാർമ്മികരായിരുന്നു.



**മുടവൂർ**

അങ്കമാലി ഭദ്രാസനത്തിൽ പെട്ട മുടവൂർ സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വികാരി ഫാ. ഗീവർഗീസ് കാപ്പിൽ വിശുദ്ധ കുർബ്ബാനയർപ്പിച്ചു. ഇടവക മെത്രാപ്പോലീത്താ അഭി. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ സന്നിഹിതനായിരുന്നു.



# ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയ പള്ളി

## തീർത്ഥാടന കേന്ദ്രം

മെഴുവേലി

(ചെങ്ങന്നൂർ ഭദ്രാസനം)

ഫോൺ: 9188522878, 879,880,881

ലോകരക്ഷകനായ യേശുക്രിസ്തുവിനുവേണ്ടി ഹെറോദേസിന്റെ വാളാൽ കൊലചെയ്യപ്പെട്ട വി.ശിശുസഹദേന്മരുടെ നാമത്തിൽ സ്ഥാപിതമായ മലങ്കരയിലെ ഏക തീർത്ഥാടന ദേവാലയം.

160 -ാമത്

# ശിശുവധ പെരുന്നാളും കൺവൻഷനും

2020 ഡിസംബർ 20 മുതൽ 27 വരെ

വിശുദ്ധ കുർബാന:

**അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ്**

(അസി. മെത്രാപ്പോലിത്താ, ചെങ്ങന്നൂർ ഭദ്രാസനം)

**ഹോളി ഇന്നസെന്റ് അവാർഡ്**

**കുട്ടികളുടെ ആദ്യാക്ഷരം കുറിയ്ക്കൽ**

സാന്താനഭാഗ്യം ഇല്ലാത്ത ദമ്പതികൾ, കുട്ടികളുടെ വിവിധങ്ങളായ പ്രശ്നമുള്ളവർ, വിദ്യാർത്ഥികൾ എന്നിവരുടെ അഭയ കേന്ദ്രം.

@vibrantmedia pta




# Metropolitans of Blessed Memory





**H.G. Dr. Paulos Mar Gregorios**

24th Anniversary

24. 11. 1996

**H. G. Job Mar Philoxenos**

9th Anniversary

20. 11. 2011



INSERTED BY :

THE DIOCESE OF DELHI

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2018-20
License No. KL/CR/KTM/WPP-23/2018-20
Licensed to Post Without Pre-Payment

Published on
10 December/2020



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.